# ഒരു ദിനത്തിന്റെ അവശിഷ്ടം



1989-ലെ ബുക്കർ പ്രൈസ് ലഭിച്ച കസുവോ ഇഷിഗുറോ മികച്ച ഇംഗ്ളീഷ് നോവലിസ്ററുകളിലൊരാളാണ്. ജപ്പാനിലെ നാഗസാക്കിയിൽ ജനിച്ച ഇഷിഗുറോ ആറാമത്തെ വയസ്സിലാണ് ഇംഗ്ളണ്ടിലെത്തുന്നത്. തന്റെ വളർത്തുരാജ്യമായ ഇംഗ്ളണ്ടിൽ ഒരു യൗവ്വനം മുഴുവൻ കെട്ടിയുയർത്തിയ ഇഷിഗുറോ, യൂറോപ്യൻ സംസ്കാരത്തിന്റെ പൊട്ടലും പോറലുകളും തന്റെ കലയ്ക്കുള്ള അസംസ്കൃത വസ്തുക്കളായി സ്വരുക്കൂട്ടി.

1984-ൽ 'കുന്നുകളുടെ വിളറിയ ദൃശ്യം' (Pale view of the Hills) എന്ന നോവലുമായാണ് ഇഷിഗുറോ സാഹിത്യത്തിലേക്കു കടന്നുവന്നത്. യുദ്ധാനന്തര യൂറോപ്പിലെ മൂല്യച്യുതി മനുഷ്യരിലുണ്ടാക്കിയ ആന്തരിക വൈരുദ്ധ്യം ആവിഷ്കരിക്കുന്ന ഈ നോവൽ ഇഷിഗുറോയെ പെട്ടെന്ന് പ്രശസ്തിയിലേക്കുയർത്തി. ജാപ്പനീസ് പൈതൃകവും യൂറോപ്യൻ സംസ്കാരവും ഇടകലർന്ന് വിരാജിക്കുന്ന ഒരു തുല്യ നോവലാണിതെന്ന് നിരൂപകർ വാഴ്ത്തി. 'അസ്ഥിര ലോകത്തിലെ കലാകാരൻ' (An artist of the *floating world*) എന്ന രണ്ടാമത്തെ നോവൽ ഇഷിഗുറോവിന് 1986-ലെ വിറ്റ്ബ്രെഡ് ബുക് ഒഫ് ദ ഇയർ അവാർഡു നേടിക്കൊടുത്തു.

ബുക്കർ പ്രൈസ് ലഭിച്ച 'ഒരു ദിനത്തിന്റെ അവശിഷ്ടം' (Remains of the day) ഇഷിഗുറോവിന്റെ മൂന്നാമത്തെ നോവലാണ്. ഈ നോവലിന്റേയും പ്രധാന പ്രതിപാദ്യവിഷയം മൂല്യച്യുതിയും മനുഷ്യന്റെ ആന്തരിക വൈരുദ്ധ്യങ്ങളുമാണ്. ഇതിലെ കഥാനായകനായ മി. സ്റ്റീവൻസ് ഒരു ഭ്രാന്തൻ പ്രഭുവിന്റെ ബട്ലറാണ്. ലോഡ് ഡാർലിംഗ്ടൺ എന്ന ഈ പ്രഭുവിന്റെ മരണത്തോടെയാണ് നോവൽ ആരംഭിക്കുന്നത്.

പ്രഭുവിന്റെ മരണം ഡാർലിംഗ്ടൺ ഹാളിനെ അനാഥമാക്കുന്നു. കഥ പറയുന്ന മി. സ്റ്റീവൻസിനുമുണ്ട് ഒരു അനാഥത്വം. പരുക്കൻ ശൈലിയിൽ ഈ അനാഥത്വം വരച്ചുകാട്ടിക്കൊണ്ട് ഇഷിഗുറോ നമ്മെ നയിക്കുന്നത് സ്റ്റീവൻസിന്റെ ആന്തരിക ലോകത്തേക്കാണ്.

ഇഷിഗുറോവിന്റെ കഥാപാത്രങ്ങളെ എല്ലാം ചൂഴ്ന്നു നില്ക്കുന്ന ഏകാന്തത സ്റ്റീവൻസും അനുഭവിക്കുന്നു.

പ്രഭുവിന്റെ മരണശേഷം സ്റ്റീവൻസ് ഒരു യാത്ര പുറപ്പെടുന്നു. ഈ യാത്രയ്ക്കിടയിലൂടെയാണ് നോവൽ പുരോഗമിക്കുന്നത്. യഥാർത്ഥ സംഭവങ്ങളും സ്റ്റീവൻസിന്റെ



ഇഷിഗുറോ

ചിന്തകളും പലപ്പോഴും വേർതിരിച്ചറിയാനാവാത്തവിധം ഇടകലർന്നു കിടക്കുന്നു. ബാഹ്യലോകത്തിൽ ഒരു വെറും ബട്ലറായി മാത്രം പ്രത്യക്ഷപ്പെടുന്ന സ്റ്റീവൻസ് ആന്തരികലോകത്തിൽ തന്റെ മഹത്വം കണ്ടെത്താനായി ശ്രമിക്കുകയാണ്. ഈ വൈരുദ്ധ്യത്തിലൂടെയാണ് നോവലിന്റെ അച്ചുതണ്ട് തിരിയുന്നത്.

സ്റ്റീവൻസിന്റെ പല സംശയങ്ങളും സാധാരണങ്ങളാണ്. ബാഹ്യലോകത്തിൽ താനും പ്രഭുവുമായുള്ള ബന്ധം ആന്തരിക ലോകത്തിൽ നേരെ വിപരീതമായാണു കാണുന്നതെന്ന് സ്റ്റീവൻസ് വിശ്വസിക്കുന്നു. ഇതിനു കാരണമെന്താണ്? ഒരു ബട്ലർക്കെന്തുകൊണ്ട് മഹത്വം ലഭിച്ചുകൂടാ! സ്റ്റീവൻസിന്റെ സംശയങ്ങൾ ലാവണ്യരഹിതമായ ഭാഷയിൽ ഇഷിഗുറോ അവതരിപ്പിക്കുകയാണ്.

വർഷങ്ങൾക്കു മുൻപേ ഡാർലിംഗ്ടൺ ഹാൾ വിട്ടുപോയ മിസ്. കെൻടൺ എന്ന പാചകക്കാരിയെ കണ്ടുപിടുക്കുക എന്ന ലക്ഷ്യം കൂടിയാണ് സ്റ്റീവൻസിന്റെ യാത്രയ്ക്കു പിന്നിൽ. പ്രഭുവും മിസ്. കെൻടണുമായുണ്ടായിരുന്ന അന്ധവും അർദ്ധസുതാര്യതയിലൂടെ സ്റ്റീവൻസ് ഓർക്കുന്നു. നാടൻ ഭാഷ സംസാരിക്കുന്ന, സംസ്കാര രഹിതയായ മിസ്. കെൻടണും പ്രഭുവും തമ്മിൽ എങ്ങനെയാണ് ചേരുന്നതെന്ന് സ്റ്റീവൻസ് അദ്ഭുതപ്പെടുന്നു. മഹത്വത്തെക്കുറിച്ചുള്ള സ്റ്റീവൻസിന്റെ സംശയങ്ങൾക്ക് ആഴം കൂടുകയാണ്.

സ്റ്റീവൻസിന്റെ ചിന്തയിലൂടെയും വാക്കുകളിലൂടെയും പ്രഭു അനാവൃതനാവുന്നതാണ് പിന്നീട് കാണുന്നത്. 1956-ൽ നിന്നും കഥ അതിവേഗം മുപ്പതുകളിലേക്കും ഇരുപതുകളിലേക്കും ഒരു തിരിച്ചുപോക്കു നടത്തുന്നു. 1923-ൽ പ്രഭുവിന്റെ വീട്ടിൽ വച്ചുനടന്ന ഒരു വിരുന്നുസൽക്കാരം നാം കാണുന്നു. ഒരുപാടു വലിയ ആളുകൾ പങ്കെടുക്കുന്ന ഒരു വിരുന്നു സൽക്കാരമാണിത്. സാമാന്യം ദീർഘമായ ഈ വിരുന്നിന്റെ വിവരണത്തിലൂടെ ഇഷിഗുറോ യൂറോപ്യൻ രാഷ്ട്രീയത്തിന്റെ മഷിരേഖ കാട്ടുന്നു. ഒന്നാം ലോകമഹായുദ്ധത്തിന്റെ ഹാംഗ്ഓവർ അവരുടെ സംഭാഷങ്ങളിൽ വ്യക്തമാണ്. ഒരു സിനിമയിലെ ജംപ്കട്ടെന്നവണ്ണം 1956-ൽ എത്തുന്ന സ്റ്റീവൻസ് കാലം നിശ്ചലമായി നില്ക്കുകയാണെന്ന യാഥാർത്ഥ്യം ഒരു ഞെട്ടലോടെ അറിയുന്നു. മനുഷ്യന്റെ ആന്തരികമൂല്യം അന്നും ഇന്നും മാറ്റമില്ലാതെ തുടരുകയാണ്. ബാഹ്യസാഹചര്യങ്ങളിലുണ്ടാകുന്ന ഈ മാറ്റം മനുഷ്യമനസ്സിന്റെ ആഴങ്ങളിൽ കാര്യമായ പോറലുകളൊന്നുമേല്പിക്കാതെ കടന്നുപോകുന്നു.

സ്റ്റീവൻസ് വീണ്ടും തന്റെ ആന്തരിക ലോകത്തേക്കു തിരിച്ചുപോകുന്നു. ഒരു പരിചാരകൻ മാത്രമായ തനിക്ക് ലോകകാര്യങ്ങളിൽ ഒരു സ്വാധീനവും ചെലുത്താനാവില്ല എന്ന അറിവ് ഒരു വ്യണമായി സ്റ്റീവൻസിന്റെ ഉള്ളിൽ വളരുകയാണ്. വിഡ്ഢിയായ ഒരു യജമാനനെ പരിചരിക്കുക എന്ന തന്റെ ജോലി എത്രമാത്രം ഹീനമായിരുന്നുവെന്ന് സ്റ്റീവൻസ് ആലോചിച്ചുപോവുകയാണ്.

കർമ്മവും മഹത്വവും ഏതോ ഒരു സന്ധിയിൽവച്ച് വേർപിരിഞ്ഞുപോവുകയാണെന്ന് വിശ്വസിക്കാൻ സ്റ്റീവൻസ് നിർബന്ധിതനാവുന്നു. ഒരു ബട്ലറായ മാത്രം ബാഹ്യലോകം കാണുന്ന ഇഷിഗുറോവിന്റെ ഈ കഥാപാത്രം അനുനിമിഷം വായനക്കാരനിൽ വളരുകയാണ്. ഹിപ്പോക്രാറ്റാവാൻ വിധിക്കപ്പെടുന്ന മനുഷ്യന്റെ ആന്തരിക സംഘർഷം ഇഷിഗുറോ കാരുണ്യലേശമന്യെ അനുവാചകനു നേരെ വലിച്ചെറിയുകയാണ്.

ഇഷിഗുറോവിന്റെ നോവലിന് കേന്ദ്രമോ അതിർത്തികളോ ഇല്ല എന്നു വേണമെങ്കിൽ പറയാം. അതിന്റെ തുറന്ന പാഠം പ്രാപഞ്ചിക മനസ്സിൽ മാത്രമേ പൂർണ്ണമാവുന്നുള്ളൂ. കാലദേശാതിർത്തികൾക്കപ്പുറത്തു നിൽക്കുന്ന കേവല യാഥാർത്ഥ്യമാണ് മനുഷ്യനെന്ന് ഇഷിഗുറോ തന്റെ നോവലിലൂടെ പ്രഖ്യാപിക്കുന്നു.



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ശുചീന്ദ്രത്തുനിന്നു പത്തുനാഴിക കിഴക്കോട്ടു പോയാൽ ഗ്രാമ്യഭാഷയിൽ പട്ടിക്കാട് എന്നു വിളിക്കാവുന്ന ഒരു ഗ്രാമമുണ്ട്. അവിടെ ഞാൻ വളരെക്കാലം താമസിച്ചിട്ടുണ്ട്. കുപ്രസിദ്ധനായ ചെമ്പുലിംഗം നാടാർ ആ വീട്ടിൽക്കയറി കൊള്ളയടിച്ചുവെന്നാണ് അറിവ്. ഞാൻ അവിടെ താമസിച്ചകാലത്ത് എനിക്കു പതിനേഴുവയസ്സ് പ്രായം. ചിലപ്പോൾ ഒററയ്ക്ക് ആ വീട്ടിൽ രാത്രി കിടക്കേണ്ടതായി വന്നിട്ടുണ്ട്. അങ്ങനെയുള്ള രാത്രികളിൽ ഞാൻ ആ തസ്കരപ്രമാണിയെ സ്വപ്നത്തിൽ കണ്ട് പേടിച്ചിട്ടുമുണ്ട്. വെറും സ്വപ്നമല്ലാ ഇംഗ്ളീഷിൽ 'നൈററ്മെയർ' എന്നു വിളിക്കുന്ന ഭയങ്കരസ്വപ്നം. വല്ലാത്ത ഉത്കണ്ഠയും വിഷാദവും പേടിയും അതു ജനിപ്പിക്കും. കണ്ണുതുറന്നാലും ചെമ്പുലിംഗം എന്റെ മുൻപിൽ കൈത്തോക്കുമായി നില്ക്കുന്നുണ്ടാവും. 'എന്നെ കൊല്ലല്ലേ' എന്നു ഞാൻ ഒരിക്കൽ ആ രൂപത്തോട് അപേക്ഷിച്ചുപോയി: തമിഴ് മാത്രമറിയാമായിരുന്ന ആ തസ്കരവീരൻ 'ഉള്ളതെല്ലാം ഇങ്ങ് എടുക്ക്. എന്നാൽ നിന്നെ ഞാൻ കൊല്ലുകില്ല' എന്നു മലയാളത്തിൽ എന്നോടു പറഞ്ഞു. ഈ മതിവിഭ്രമത്തിന് യഥാർത്ഥമായ ഒരു കാരണംകൂടിയുണ്ടായിരുന്നു. വല്ലാടൻ, പഞ്ചാബിലെ രഞ്ജിത് സിങ്, ഇലക്ട്രിക്ക് മൈതീൻകുഞ്ഞ്, മണക്കാട്ടു നാരായണപിള്ള എന്നീ ഗുസ്തിക്കാരുടെ ഗുരുവായിരുന്നു എന്റെ അപ്പൂപ്പനായ അയ്മനം കുട്ടൻപിള്ള എന്ന ഗുസ്തിക്കാരൻ. കേരളവർമ്മ വലിയ കോയിത്തമ്പുരാന്റെ കാറോടിച്ച അദ്ദേഹം ഒരുപട്ടി റോഡിനു കുറുകേ ചാടി എന്നു കരുതി പെട്ടെന്നു 'ബ്രേയ്ക്ക്' ചവിട്ടിയപ്പോൾ കാറ് ഒരുവശത്തുള്ള കുഴിയിലേക്കു മറിഞ്ഞു. അപ്പൂപ്പൻ ഇടതുവശത്തിരുന്ന എ.ആർ. രാജരാജവർമ്മയെ കൈയിലെടുത്തുകൊണ്ട് വെളിയിലേക്കു ചാടി. വൃദ്ധനായ കേരളവർമ്മയ്ക്ക് അപ്പോൾ മരണം സംഭവിച്ചില്ലെങ്കിലും മാരകമായ 'ഷോക്ക്' ഉണ്ടായി. കുറച്ചുദിവസം കഴിഞ്ഞ് അദ്ദേഹം മരിച്ചു. 'പട്ടി ചാടിയെന്നത് കുട്ടൻപിള്ളയ്ക്കു തോന്നിയതിൽ ഒരു കുററവുമില്ല. കാലൻ എന്നെ കൊണ്ടുപോകാൻ [illegible] തോന്നൽ കുട്ടൻപിള്ളയ്ക്ക് ഉണ്ടാക്കിയതാണ്' എന്നു കേരളവർമ്മ എന്റെ അപ്പൂപ്പനോടു പറഞ്ഞുവെന്നാണ് അദ്ദേഹം എന്നോട് ഒരിക്കൽ പറഞ്ഞത്. ഡ്രൈവർക്കു വല്ലായ്മ തോന്നാതിരിക്കാൻവേണ്ടി കേരളവർമ്മ കസവുനേരിയതും കസവുമുണ്ടും മററും അദ്ദേഹത്തിനു കൊടുത്തയച്ചുവത്രേ. അയ്മനം കുട്ടൻപിള്ളയ്ക്കു തൊപ്പിയില്ലായിരുന്നുവെങ്കിലും കേരളകാളിദാസന്റെ മരണത്തിനു കാരണമുണ്ടാക്കിയ ആളെന്ന നിലയിൽ ഒരു തൂവൽ അദ്ദേഹത്തിന്റെ തൊപ്പിയിൽ ചേർന്നു. അപ്പൂപ്പനെ കാണുന്ന വേളയിൽ എല്ലാം, തൊപ്പിയില്ലാത്ത ഞാൻ തൊപ്പിയെടുത്തിട്ടുണ്ട് തലയിൽനിന്ന്. മയൂരസന്ദേശമെഴുതിയും ശാകുന്തളം തർജ്ജമചെയ്തും കാളിദാസന്റെ മേഘസന്ദേശത്തെയും ഒറിജിനൽ ശാകുന്തളത്തെയും അപമാനിച്ച കേരളവർമ്മ വലിയകോയിത്തമ്പുരാനെ എന്റെ അമ്മയുടെ ജനയിതാവിനല്ലാതെ ആർക്കു വകവരുത്താൻ കഴിയും?

അതിരിക്കട്ടെ. 'ഗുസ്തിപ്രബലത'യുള്ള അയ്മനം കുട്ടൻപിള്ള ഒരുദിവസം രാത്രി ശൂരാങ്കുടി എന്ന കാട്ടുപ്രദേശത്തിലൂടെ കാറോടിച്ചു വരികയായിരുന്നു. ഒരു വൃക്ഷത്തിന്റെ മുകളിൽനിന്ന് അടയാളമായി ഒരുപന്തം ജ്വലിച്ചു. കാറ് അല്പദൂരംകൂടെ മുൻപോട്ടു പോയി. ഒരു വലിയ മരം മുറിച്ചു റോഡിനു കുറുകെയായി ഇട്ടിരുന്നു. കാറ് നിന്നു. ചെമ്പുലിംഗം കൂട്ടുകാരോടുകൂടി അപ്പൂപ്പന്റെ അടുത്തെത്തി. എല്ലാം പിടിച്ചുവാങ്ങിച്ചു. ഹനൂമാന്റെ രൂപം കൊരുത്തിട്ട സ്വർണ്ണമാല വരെ അവർ കൈക്കലാക്കി. 'പെയ്ക്കോ' എന്ന കല്പന. കാറ് 'സ്ററാർട്ടാക്കി'യപ്പോൾ 'നിറുത്ത്. പെട്രോളിനു പണമുണ്ടോ?' എന്നു ചെമ്പുലിംഗത്തിന്റെ ചോദ്യം. നാഗർകോവിലിൽ എത്താനുള്ള പെട്രോളേയുള്ളു എന്ന് അയ്മനം. നാഗർകോവിലിൽനിന്ന് തിരുവനന്തപുരത്ത് എത്താനാവശ്യമുള്ള പെട്രോളിലെ വില ചെമ്പുലിംഗം കൊടുത്തു.

> ഉദ്ബുദ്ധമായ ആത്മലാഭത്തിനു സഹായിക്കുന്ന പ്രചാരണം നമുക്കിഷ്ടമാണ്. പക്ഷേ, അതിൽ ഉദ്ബുദ്ധതയ്ക്കു സഹായമരുളുന്ന അംശമില്ലെങ്കിൽ നമ്മൾ പ്രതിഷേധിക്കും. പ്രചാരണപരങ്ങളായ കഥകളെയും കാവ്യങ്ങളെയും ഇതുകൊണ്ടാണ് സഹൃദയർ ഇഷ്ടപ്പെടാത്തത്.

അന്നത്തെ സാക്ഷാൽ ചെമ്പുലിംഗമാണ് എന്റെ പേടിസ്സ്വപ്നത്തിൽ ആവിർഭവിച്ചത് 'ഗോസ്ററാ'യി. പക്ഷേ, നേരം വെളുക്കുമ്പോൾ എന്റെ പേടിയെല്ലാം പോകും. ദൂരെ മരുത്വാമല ഹരിതകഞ്ചുകം ചാർത്തി തിളങ്ങുന്നതു കാണുമ്പോൾ രാത്രിയിൽ തസ്കരപ്രമാണിയെ കണ്ടാലും വേണ്ടില്ല അവിടംവിട്ടു പോകേണ്ടതില്ല എന്നു ഞാൻ തീരുമാനിക്കും. ചിലപ്പോൾ മൂടൽമഞ്ഞ് എന്ന മസ്ലിൻ ചാർത്തിയായിരിക്കും മരുത്വാമലയുടെ നില. 'പകൽ പകുതി കടന്ന ഭാസ്കര'ന്റെ പ്രകടമരീചിക'ളേററ് ശോഭിക്കുന്ന ആ മാമല സായാഹ്നവേളയിൽ അരുണിമയാർന്നു നില കൊള്ളും. നിലാവ് പരന്നൊഴുകുന്ന രാത്രികളിൽ രജതനിർമ്മിതമാണ് അതെന്ന് എനിക്കു തോന്നും. ഒരുദിവസം കാലത്ത് ഞാൻ അങ്ങോട്ടേക്കു നടന്നു. ഏതോ തമിഴ് രാജാവ് കെട്ടിയ കോട്ടയുടെ അവശിഷ്ടങ്ങൾ ചവിട്ടി, 'ഉട' എന്ന വൃക്ഷത്തിന്റെ മുള്ളുകളിൽ പാദമമർത്തി ചോരയൊലിപ്പിച്ച് മൂന്നോ നാലോ മണിക്കൂർ നടന്നു ഞാൻ മരുത്വാമലയിൽ എത്തിയപ്പോൾ ശോഭയില്ല, ഭംഗിയില്ല, മൃദുത്വമില്ല. വെറും പാറക്കെട്ട്. രാജ്യദ്രോഹിയും ജനദ്രോഹിയുമായ സ്വേച്ഛാധികാരിയെപ്പോലെ സൂര്യൻ എന്റെ തലയ്ക്കുമുകളിൽ കത്തിനില്ക്കുന്നു. പക്ഷികളുടെ കളകളമില്ല. കാത് പിളർന്നു ചെല്ലുന്ന നിശ്ശബ്ദത. ചൂടേററ് മരുത്വാമല തളരുന്നതുപോലെ എനിക്കു തോന്നി. എനിക്കും തളർച്ചയുടെ ആരംഭം. അവിടെയുള്ള ഒരു മണ്ഡപത്തിൽ ഞാൻ കയറിക്കിടന്നു. അവിടെ മൂന്നു

...സിമാർ. ഇഹലോകസുഖങ്ങളെല്ലാം ക്ഷണപ്രഭാചഞ്ചലങ്ങളെന്നു കരുതിയ ആ കാഷായവസ്ത്രക്കാരെ പിന്നീട് പൊലിസ് അറസ്ററുചെയ്തു. ഏതോ കൊലപാതകം ചെയ്തിട്ട് സന്ന്യാസിമാരായി കഴിഞ്ഞു കൂടുകയായിരുന്നു അവർ. പ്രിയപ്പെട്ട വായനക്കാരേ, ദൂരെനിന്നുള്ള ഒരു കാഴ്ചയിലും വിശ്വാസമർപ്പിക്കരുതേ. ഞാൻ സായാഹ്നത്തിൽ തിരിച്ചു വീട്ടിലെത്തിയപ്പോൾ മരുത്വാമല സുവർണ്ണകഞ്ചുകമണിഞ്ഞ് നില്ക്കുന്നുണ്ടായിരുന്നു. സ്നേഹിതരായ നിരൂപകരുടെയും സൗഹൃദമുള്ള പത്രാധിപന്മാരുടെയും ആനുകൂല്യമെന്ന മസ്‌ലിൻ ചാർത്തി ഖുശ്‌വന്ത് സിങ്ങിൻെറയും മററുള്ളവരുടെയും രചനകൾ നില്ക്കുന്നു. ദൂരെനിന്നുള്ള കാഴ്ചയ്ക്ക് അവ മനോഹരങ്ങൾ. അടുത്തു ചെല്ലൂ. ചൂടുകൊണ്ട് ദേഹം പൊള്ളും. കൂർത്ത കരിങ്കൽക്കഷണങ്ങൾ തറച്ച് കാലു വിണ്ടുകീറി ചോരയൊലിക്കും.

## പഴം വരട്ടിയതു തേടി

ജെറമി റിഫ്കിൻ എഴുതിയ Entropy എന്ന നല്ല പുസ്തകത്തെക്കുറിച്ച് ഞാൻ മുൻപ് എഴുതിയിട്ടുണ്ട്. അദ്ദേഹത്തിൻെറ ഏററവും പുതിയ പുസ്തകമാണ് Time Wars. കാലത്തെക്കുറിച്ച് പ്രൗഢമായ രീതിയിൽ രചിക്കപ്പെട്ട ഈ ഗ്രന്ഥത്തിൽ ജന്തുശാസ്ത്രപരമായ കാലത്തെക്കുറിച്ച് (biological time) ഒരദ്ധ്യായമുണ്ട്. അതിൽ ഒരു സ്വിസ് ഡോക്ടറുടെ അനുമാനങ്ങളെക്കുറിച്ച് പറഞ്ഞിരിക്കുന്നു. ഡോക്ടർ ടെറസ്സിലിരുന്നാണ് പ്രഭാതഭക്ഷണം കഴിക്കുക. എല്ലാ ദിവസവും പ്രഭാതത്തിൽ കൃത്യസമയത്ത് അടുത്തുള്ള ഒരു തേനീച്ചക്കൂട്ടിൽനിന്നു തേനീച്ചകൾ ഡോക്ടറുടെ മേശപ്പുറത്തുനിന്നു 'ജാം' പങ്കുപററാനായി എത്തും. ഡോക്ടർ ടെറസ്സിൽനിന്നു മാറി വീട്ടിനകത്തിരുന്നു പ്രാതൽ കഴിച്ചുനോക്കിയിട്ടുണ്ട്. പക്ഷേ, മുൻപുള്ള ദിവസങ്ങളിൽ ഏതുസമയത്തു തേനീച്ചകളെത്തിയോ ആ സമയത്തുതന്നെ അവ ടെറസ്സിൽ എത്തി ജാമിനുവേണ്ടി പറന്നു. ആദ്യത്തെ ദിവസം ജാം കണ്ട സമയത്തുതന്നെ അടുത്തുള്ള ദിവസങ്ങളിലും അവ എത്തിയതുകൊണ്ട് ഡോക്ടർ തീരുമാനിച്ചു കാലത്തെക്കുറിച്ചുള്ള ഒരു സ്മരണ തേനീച്ചകൾക്കുണ്ടെന്ന്. (built-in memory of time എന്നു ഗ്രന്ഥകാരൻ) കഥകൾ തേനീച്ചകളാണ്. കലാകൗമുദി, മാതൃഭൂമി ഈ വാരികകൾ പഴം വരട്ടിയതും. (jam) ആര് എവിടെ മാറിയിരുന്നാലും തേനീച്ചക്കഥകൾ ജാം അന്വേഷിച്ചെത്തും. ഒരു 'ബിൽററ് ഇൻ മെമറി ഒഫ് റൈറം' അവയ്ക്കുണ്ട് എന്നതു ശരി. ഈ രീതിയിൽ വന്നെത്തിയ ഒരു തേനീച്ചയാണ് 'ഇന്നു പുലർച്ചയ്ക്ക്' എന്ന ചെറുകഥ. (കലാകൗമുദി—മണർകാട് വിജയൻ)

വിശപ്പു സഹിക്കാനാവാതെ വരുമ്പോൾ അന്യൻെറ പറമ്പിൽ കയറി രാത്രിയിൽ മരച്ചീനി തോണ്ടിയെടുക്കുന്നവരുണ്ട്. കുറെ നേരം മണ്ണുമാന്തിയാലേ കിഴങ്ങു കാണൂ. അതു കിട്ടിക്കഴിഞ്ഞാൽ സംശയത്തോടെ നാലുപാടും നോക്കിക്കൊണ്ട് വീട്ടിലേക്കു പോരും. സ്വന്തമായി വീട്ടിലെ പറമ്പിൽ മരച്ചീനിയുള്ളവർക്ക് അതിൻെറ ആവശ്യമില്ല. 'എടാ ഗോപാലാ, നാലു കപ്പ തോണ്ടിയെടുത്ത് പുഴുങ്ങി തേങ്ങ ചുരണ്ടിയിട്ട് കട്ടിച്ചമ്മന്തിയുമായി കൊണ്ടുവാടാ' എന്നു പരിചാരകനോട് ആജ്ഞാപിച്ചാൽ മതി. കഥയിലെ വിശപ്പുകാരൻ (ഭാര്യ പ്രസവത്തിൽ മരിച്ചിട്ടു മൂന്നുകൊല്ലമായി. അതുകൊണ്ട് വിശപ്പുണ്ട്) അന്യൻെറ പറമ്പിൽ കയറുന്നില്ല, പരിചാരകനെ വിളിക്കുന്നുമില്ല. തനിയെതന്നെ ഓർമ്മയാകുന്ന കിഴങ്ങ് പൊക്കിയെടുക്കുന്നു. അതിനു കാരണം മരിച്ച ഭാര്യതന്നെ. അവൾ നിദ്രയിലോ അർദ്ധനിദ്രയിലോ ആവിർഭവിച്ച് അയാളോടു പറയുന്നു ജീവിച്ചിരിക്കുന്ന മകളുടെ—ഉമയുടെ—തലയിൽ പേൻ കൂടിയിരിക്കുന്നുവെന്ന്. മരുന്നുവാങ്ങി തേക്കണമെന്ന്. അല്ലെങ്കിൽ തല മൊട്ടയടിക്കണമെന്ന്. ഭാര്യ ദുഃഖനിവേദനം നടത്തി സ്നേഹത്തെ ഉദ്ദീപിപ്പിച്ചിട്ട് സ്വർഗ്ഗത്തേക്കു വീണ്ടും കയറിപ്പോകുമ്പോൾ ജീവിച്ചിരിക്കുന്ന ഭർത്താവ് 'റിട്രോസ്പെക്ടീവ് ടെക്നി'ക്കിലൂടെ സംഭവിച്ചതെന്തെന്നു സ്പഷ്ടമാക്കുന്നു. ഭാര്യ മൂന്നാമതും ഗർഭിണിയായപ്പോൾ ഭർത്താവ് നിർദ്ദേശിച്ചു ഗർഭച്ഛിദ്രം നടത്താമെന്ന്. അത് അവൾക്ക് ഷോക്കായി. പ്രസവിച്ചപ്പോൾ ചാപിള്ള. അവളും പേറിൽ മരിച്ചു. ഭർത്താവിന് ദുഃഖവും നിരാശതയും. എങ്കിലും കുഞ്ഞുങ്ങളുടെ അമ്മയല്ലേ? സഹതാപമെങ്കിലും കാണാതിരിക്കുമോ? സ്വല്പം വിശപ്പ്—കേശവദേവിൻെറ ഭാഷയിലാണെങ്കിൽ ഹൃദയത്തിൻെറ വിശപ്പ്—ഉണ്ടാകാതിരിക്കുമോ? അയാൾ സ്മരണയുടെ മരച്ചീനി ഉയർത്തിയെടുക്കുന്നു.

വള്ളം കായലിൽ ഇറക്കി വഞ്ചിക്കാരൻ തുഴഞ്ഞാൽ അത് എവിടെയെങ്കിലും അടുപ്പിക്കണമല്ലോ. മണർകാടു വിജയൻെറ കഥാവഞ്ചി ഒരിടത്തും അടുക്കുന്നില്ല. അലങ്കാരമുപേക്ഷിച്ചു പറയട്ടെ. അദ്ദേഹത്തിൻെറ കഥയ്ക്ക് ഒരു പോയിൻറുമില്ല. എത്രയോ സ്ത്രീകൾ പ്രസവത്തിൽ മരിക്കുന്നു. പ്രസവം എന്ന ആ പ്രത്യക്ഷസത്യത്തിനപ്പുറത്തുള്ള ഏതെങ്കിലും പരോക്ഷസത്യമെടുത്തു കാണിക്കുമ്പോഴാണ് അതു സാഹിത്യമാവുന്നത്. അങ്ങനെ ചെയ്യാത്തതുകൊണ്ട് സാഹിത്യത്തിലേക്ക് ഇത് ഉയരുന്നില്ല. ഒരു ജീവിതസത്യത്തിൻെറ പുനരാവിഷ്കരണം മാത്രമാണിത്.

## "വ്യാമർദ്ദമൊട്ടിട നടന്നു"

പുണ്യവാളന്മാരെന്നും പാപികളെന്നും വിഭിന്നങ്ങളായ വർഗ്ഗങ്ങളില്ല. മിക്ക ആളുകളും ചിലപ്പോൾ സത്യസന്ധരാണ്, ചിലപ്പോൾ അങ്ങനെയല്ല; ചിലപ്പോൾ സഹായിക്കും. മററു ചിലപ്പോൾ സഹായിക്കില്ല" എന്ന് ഒരു മനഃശാസ്ത്രജ്ഞൻ പറഞ്ഞിട്ടുണ്ട്. സത്യവും ഇതുതന്നെന്നു തോന്നുന്നു. കവികളും നോവലെഴുത്തുകാരും 'സഹജാവബോധം'കൊണ്ട് ഇതു കണ്ടുപിടിച്ചിട്ടുണ്ട്. ആരെങ്കിലും കഷ്ടപ്പെടുന്നുവെന്നറിഞ്ഞാൽ അയാളുടെ വീട്ടിൽ ആരുമറിയാതെ ചെന്ന് ഒരു സ്വർണ്ണനാണയം



ചങ്ങമ്പുഴ

മേശപ്പുറത്തു വച്ചിട്ട് പോകുന്ന മേയർ ഷാങ് വൽ ഷാങ് തൻെറ പേരുള്ള ഒരുത്തനെ അറാസ്പട്ടണത്തിലെ കോടതിയിൽ വിസ്തരിക്കുന്നുണ്ടെന്ന് അറിഞ്ഞ് അങ്ങോട്ടു പോകുന്നു. (പാവങ്ങൾ എന്ന നോവൽ) വഴിക്കുവച്ച് അദ്ദേഹത്തിൻെറ കുതിരവണ്ടിക്കു കേടു പററുന്നു. യാത്ര നിർവിഘ്നം തുടരാൻ സഹായിച്ച ഒരു ബാലൻ പണം ചോദിച്ചപ്പോൾ സ്വർണ്ണനാണയങ്ങൾ വാരിയെറിയുന്ന മേയർ അവന് ഒരു ചെറിയ നാണയംപോലും കൊടുത്തില്ല. മാത്രമല്ല, അവനെ ഭർത്സിക്കുകയും ചെയ്തു എന്നാണ് എൻെറ ഓർമ്മ. ഏത് ഉത്കൃഷ്ട പുരുഷനും നന്മയിൽ "ശരാശരി"ക്കാരനാണെന്ന് ആ മനഃശാസ്ത്രജ്ഞൻ പറഞ്ഞത് തികഞ്ഞ സത്യമാണ്. പക്ഷേ, പ്രവൃത്തികൾക്കു സാർത്ഥകത്വം വരണമെങ്കിൽ അംഗീകരിക്കപ്പെട്ട സാന്മാർഗ്ഗികനിയമങ്ങൾക്കു യോജിച്ചവിധത്തിൽ പ്രവർത്തിക്കണം. 'അന്യനെ വേദനിപ്പിക്കരുത്' എന്നു സാമാന്യമായ സാന്മാർഗ്ഗിക നിയമം. ആ അന്യൻ ഒരു ഹേതുവുമില്ലാതെ നമ്മെ വാക്കുകൾകൊണ്ടു കുത്തി മുറിവേല്പിക്കുമ്പോൾ നമ്മൾ പകരം ഒന്നും പറയാതെ നടന്നുപോയാൽ സന്മാർഗ്ഗം ജയിക്കും. ആ പ്രവൃത്തി സാർത്ഥകമാകും. ഹൃദയത്തിൽ ഒരു സംഘട്ടനം നടന്നതിനുശേഷമാവും മൗനം അവലംബിച്ചുള്ള ആ പോക്ക്. ഈ സംഘട്ടനത്തെ ഒട്ടാകെ ആകർഷകമായി പ്രതിപാദിക്കുന്ന ചെറുകഥയാണ് അഷ്ടമൂർത്തിയുടെ 'എലിവേയ്ററിലെ അവസരങ്ങൾ' (കുങ്കുമം വാരിക). ലിഫ്ററിൽ ആരോ കളഞ്ഞ നൂറുരൂപ നോട്ട് കിടക്കുന്നു. ലിഫ്ററ് പ്രവർത്തിപ്പിക്കുന്നവൻ ഉറക്കം. കൂടെ ഒരു സ്ത്രീ മാത്രമേയുള്ളൂ. യാദൃച്ഛികമായി വിളക്കുകെട്ടിട്ടും അയാൾക്കു നോട്ട് കുനിഞ്ഞെടുക്കാൻ പേടി. അത് എടുത്തെങ്കിൽ ഒരുത്തൻെറ കൈയിൽനിന്നു കടം മേടിച്ച നൂറുരൂപ തിരിച്ചു കൊടുക്കാമായിരുന്നു. എന്നിട്ടും സന്മാർഗ്ഗചിന്തയ്ക്ക് ജയം കൈവരുന്നു. നോട്ട് എടുക്കാതെ അയാൾ ലിഫ്ററിൽനിന്ന് ഇറങ്ങിപ്പോകുന്നു. ഇവിടെ

രണ്ടു ശക്തിവിശേഷങ്ങളാണുള്ളത്. കടം വീട്ടാനുള്ള ആഗ്രഹം ഒന്ന്. നോട്ടെടുത്താൽ, അത് സ്ത്രീ കണ്ടാൽ മാനഹാനി. രണ്ടും ഇടയുന്നു. ആദ്യത്തേത് ചിലപ്പോൾ കൂടുതൽ കരുത്താർജ്ജിക്കുമെന്നും അയാൾ നോട്ട് എടുത്തേക്കുമെന്നും നമുക്കു തോന്നുന്നു. രണ്ടാമത്തെ ശക്തിവിശേഷം ആദ്യത്തേതിനെ പരാജയപ്പെടുത്താൻ ശ്രമിക്കുന്നു. ഒന്നാമത്തേത് രണ്ടാമത്തേതിനെയും. ഈ സംഘട്ടനം ചിത്രീകരിക്കുന്നതിലാണ് ഇക്കഥയുടെ മേന്മയിരിക്കുന്നത്.

## ചോദ്യം, ഉത്തരം

''വലിയ സന്മാർഗ്ഗവാദികൾക്കു വലിയ ആത്മവിശ്വാസമാണ് അല്ലേ?''

''എന്നു പറയാൻ വയ്യ. ആ ആത്മവിശ്വാസം പലപ്പോഴും വിദ്വേഷത്തിന്റെ ഫലമായിരിക്കും. ഉപകർത്താവ് ചെന്ന് അപേക്ഷിക്കുമ്പോൾ സഹായം ചെയ്യാത്ത സന്മാർഗ്ഗവാദി അയാളെ യഥാർത്ഥത്തിൽ പുച്ഛിക്കുന്നവനെ സഹായിക്കും. അത് ഉപകർത്താവിനോടു സ്വാഭാവികമായി തോന്നുന്ന വിദ്വേഷത്തിന്റെ ഫലമാണ്.''

''യുവാക്കന്മാരെ കണ്ടാൽ അവരുടെ മുഖത്തു നോക്കാതെ ചക്രവാളത്തിൽ കണ്ണുകളൂന്നി 'പാർക്കിൻസൺസ് ഡിസീസ്' പിടിച്ചവരെപ്പോലെ വടിയായി നടന്നുപോകുന്ന ചെറുപ്പക്കാരികളെക്കുറിച്ച് എന്താണ് അഭിപ്രായം?''

''അവരെപ്പോലെ യുവാക്കന്മാരിൽ താൽപര്യമുള്ളവർ വേറെ കാണില്ല. ഈ ലോകത്തു ജിജ്ഞാസയാണ് ഏററവും പ്രധാനമായത്. എതിരേ വരുന്നത് ആരെന്ന് അറിയുവാൻ ഏതു സന്ന്യാസിക്കും സന്ന്യാസിനിക്കും ഏതു വൃദ്ധനും വൃദ്ധയ്ക്കും താൽപര്യം കാണും. ചെറുപ്പക്കാരുടെ കാര്യം പിന്നെപ്പറയാനുമില്ല. അതുകൊണ്ട് അന്യരെ ശ്രദ്ധിക്കുന്നില്ലെന്നു ഭാവിക്കുന്നവർ സത്യാത്മകമായിട്ടല്ല പെരുമാറുക.''

''നിങ്ങൾ സായ്പന്മാരുടെ, ബുദ്ധിശക്തിയെ കാണിക്കുന്ന ചൊല്ലുകൾ എടുത്തെഴുതുന്നു. നന്ന്. നമ്മുടെ നാട്ടിൽ അങ്ങനെ ആരുമില്ലേ?''

''തീർച്ചയായുമുണ്ട്. എൻ. ഗോപാലപിള്ള, പി.ആർ. പരമേശ്വരപ്പണിക്കർ (പ്രോവൈസ് ചാൻസലറായിരുന്നു), കുട്ടിക്കൃഷ്ണമാരാർ, ഡോക്ടർ കെ. ഭാസ്കരൻനായർ ഇവർ ഏതു സായ്പിനെയും അതിശയിക്കും. പടിഞ്ഞാറൻ വിദ്യാഭ്യാസമില്ലാതെ സംസ്കൃതവിദ്യാഭ്യാസം മാത്രം ലഭിച്ച് പാണിനിയുടെ സൂത്രങ്ങൾ ഉരുവിട്ടു നടക്കുന്ന ചിലരെപ്പററി ഭാസ്കരൻ നായർസ്സാറ് ഒരിക്കൽ പറഞ്ഞു: അവർ, 'പശു പുല്ലുതിന്നുന്നു' എന്നു കേട്ടാൽ അതിന്റെ അർത്ഥമല്ല ആദ്യം ഗ്രഹിക്കുക. 'പശുവാകുന്ന കർത്താവ് പുല്ലാകുന്ന കർമ്മത്തെ ചെയ്യുന്നു' എന്നാണ്. ആദ്യം മനസ്സിലാക്കുന്നത്. പിന്നീടേ ശരിയായ അർത്ഥഗ്രഹണമുണ്ടാകൂ. പി.ആർ. പരമേശ്വരപ്പണിക്കർ ഒരിക്കൽ എന്നോടു പറഞ്ഞു: 'സംസ്കൃതം മാത്രം പഠിച്ചവർ അവരുടെ വിഷയത്തിൽ വിദഗ്ദ്ധരാണ്. സമ്മതിച്ചു. പക്ഷേ, അവർ ടെക്നീഷ്യൻസ്

**മരിച്ച വീട്ടിൽച്ചെന്നാൽ മിണ്ടാതിരിക്കാം. സാഹിത്യം മരിക്കുമ്പോൾ വിമർശകൻ മിണ്ടിപ്പോകും.**

മാത്രമാണ്. എന്റെ മേശയുടെ പൂട്ട് ചീത്തയായാൽ അതു തുറന്നുതരാൻ കൊല്ലപ്പണിക്കാരനേ കഴിയൂ. പ്രതിഭാശാലിയായ ജവഹർലാൽ നെഹ്റുവിനു കഴിയില്ല. അതുകൊണ്ട് കൊല്ലൻ നെഹ്റുവിനെക്കാൾ കേമനാണോ?' ഇത്തരം ചോദ്യങ്ങളും പ്രസ്താവങ്ങളും കേൾക്കുമ്പോൾ നിസ്സാരങ്ങളെന്നു തോന്നും. പക്ഷേ, ബുദ്ധിയുള്ളവർക്കേ ഇതിനു കഴിയൂ.''

''കേരളത്തിലെ സമൂഹപരിഷ്കർത്താക്കളെക്കുറിച്ച് എന്തു പറയുന്നു?''

''കൊള്ളാം. നല്ല ആശയമാണ് അവരെ ഭരിക്കുന്നത്. പക്ഷേ, അതിനിറങ്ങുന്നവർ ആവശ്യകതയിൽക്കവിഞ്ഞു പ്രവർത്തിച്ച് ബഹുജനത്തിന്റെ പുച്ഛം നേടും.''

''ഓരോ പെണ്ണിന്റെയും വിചാരം?''

'' 'ഞാൻ സുന്ദരിയാണെ'ന്ന്. ആ വിചാരമുള്ള പെണ്ണാണ് ആവശ്യമില്ലാതെ റോഡിൽ ഓടുന്നത്. ഓട്ടം ശരീരഭാഗങ്ങളെ ചലിപ്പിക്കും. ചലനംകൊള്ളുന്ന അവയവങ്ങൾ പുരുഷനെ കൂടുതൽ ആകർഷിക്കുമെന്നു പെണ്ണിനറിയാം. പല ട്രിക്കുകളുണ്ട് ഇക്കൂട്ടർക്ക്. വിദ്യാർത്ഥിനിയായിരിക്കുമ്പോൾ സേർട്ടിഫിക്കററിന്റെ കോപ്പിയിൽ ഒപ്പിടീക്കാനും കോൺഡക്ട് സേർട്ടിഫിക്കററ് വാങ്ങാനും വേണ്ടി അന്നു സർക്കാർ സർവീസിലായിരുന്ന എന്നെക്കാണാൻവേണ്ടി ഒരു പെൺകുട്ടി വരുമായിരുന്നു. പില്ക്കാലത്ത് 'ആശ്രിത' എന്ന നിലയിൽ അവൾക്ക് സർക്കാർജ്ജോലി കിട്ടി. വിവാഹം കഴിഞ്ഞു, കുട്ടികളുമുണ്ടായി. മദ്ധ്യവയസ്സിലേക്കു കടക്കുന്ന അവൾ ബസ്സ് വന്നുനിന്നാൽ മററു മര്യാദക്കാരികളായ സ്ത്രീകളെപ്പോലെ ഫുട്ബോർഡിൽ കാലുവച്ച് കയറുകയല്ല ചെയ്യുന്നത്. മന്ദഗതിയിലായ ബസ്സിനു സമാന്തരമായി ചെറുതായി ഒന്ന് ഓടും. അങ്ങനെ സമാന്തരമായിത്തന്നെ നിന്നുകൊണ്ട് സ്പ്രിങ്വച്ച് ഉയരുന്നതുപോലെ ഒരു ചെറിയ ചാട്ടംചാടി ഫുട്ബോർഡിൽ രണ്ടുകാലും ഒരേസമയം വയ്ക്കും. എന്നിട്ടു തിരിഞ്ഞ് അകത്തേക്കു കയറും. ആരെക്കാണിക്കാനാണിതൊക്കെ?''

## അവിടെ നടക്കുന്നതും യാഗമല്ലേ?

ഞാൻ തിരുവനന്തപുരത്തെ ബസ്സ് സ്റേറഷനിൽ ബസ്സ് കാത്തുനില്ക്കുകയായിരുന്നു. അപ്പോൾ ഒരു പാതിരിയെ പരിചയപ്പെടാനിടയായി. ബസ്സ് വന്നപ്പോൾ ഞങ്ങൾ ഇരുന്നത് ഒരേ സീററിൽ അടുത്തടുത്ത്. ക്രമേണ പാതിരി മതപരങ്ങളായ കാര്യങ്ങളിലേക്കു കടന്നു. ഞാൻ ജന്മംകൊണ്ടു ഹിന്ദുവാണെങ്കിലും എനിക്കു ഹിന്ദുമതത്തോടു വിശേഷിച്ചൊരു ആഭിമുഖ്യവുമില്ല. ക്രിസ്തുമത ഗ്രന്ഥങ്ങളും ഇസ്ലാം ഗ്രന്ഥങ്ങളും വായിക്കും. മനസ്സിലാക്കും. പക്ഷേ, അടുത്തിരുന്ന പാതിരി ക്രമേണ എന്നെ 'പ്രോസിലിറൈറസ്' ചെയ്യാൻ—മതാന്തരീകരണം നടത്താൻ—ശ്രമിക്കുകയാണെന്നു കണ്ടപ്പോൾ എനിക്ക് അയാളോടു പുച്ഛം തോന്നി. വിനയം വിടാതെ ഞാൻ ആ മനുഷ്യനോടു പറഞ്ഞു: ''ഫാദർ, എല്ലാ മതങ്ങളുടെയും ലക്ഷ്യം ഒന്നാണ്. മാർഗ്ഗങ്ങൾക്കു മാത്രമേ വ്യത്യാസമുള്ളു. വലിയ ക്രൈസ്തവ പുരോഹിതന്മാർ ഈ സത്യം മനസ്സിലാക്കിയിട്ടുണ്ട്. പണ്ട് ഞാൻ പത്തനാപുരത്ത് ഒരു മീററിങ്ങിനു ചെന്നപ്പോൾ ബിഷപ്പിന്റെ ഭവനത്തിൽച്ചെന്ന് അദ്ദേഹത്തോടു സംസാരിച്ചു. അദ്ദേഹം സ്വന്തം ലൈബ്രറിയിലേക്കു എന്നെ കൂട്ടിക്കൊണ്ടുപോയി. അവിടെ ഏറിയകൂറും ഔപനിഷദീയ ഗ്രന്ഥങ്ങളാണുണ്ടായിരുന്നത്. ഹിന്ദുദർശനത്തിൽ ബിഷപ്പിനുള്ള അവഗാഹം എന്നെ തെല്ല് വിസ്മയിപ്പിച്ചു.'' പാതിരി പിന്നീട് എന്നോടു സംസാരിച്ചില്ല. നമ്മുടെ സങ്കല്പങ്ങളെയും ഹൃദയസമ്പന്നതയെയും കരുതിക്കൂട്ടി അപഹരിക്കാൻ ശ്രമിക്കുന്നവരോടു നമുക്കു വെറുപ്പു തോന്നും. ഉദ്ബുദ്ധമായ ആത്മലാഭത്തിനു സഹായിക്കുന്ന പ്രചാരണം നമുക്കിഷ്ടമാണ്. പക്ഷേ, അതിൽ ഉദ്ബുദ്ധതയ്ക്കു സഹായമരുളുന്ന അംശമില്ലെങ്കിൽ നമ്മൾ പ്രതിഷേധിക്കും. പ്രചാരണപരങ്ങളായ കഥകളെയും കാവ്യങ്ങളെയും ഇതുകൊണ്ടാണ് സഹൃദയർ ഇഷ്ടപ്പെടാത്തത്.

ദേശാഭിമാനി വാരികയിൽ 'സുരേഖയുടെ പരീക്ഷണങ്ങൾ' എന്ന ചെറുകഥയെഴുതിയ എം. സതിക്കു കരുതിക്കൂട്ടിയുള്ള പ്രചാരണം കൊണ്ട് നമ്മുടെ ഹൃദയസമ്പന്നതയെ ചൂഷണം ചെയ്യണമെന്നില്ല. താങ്ക്സ്. എങ്കിലും 'എന്നാലും താതനല്ലേ? പുനരവിടെ നടക്കുന്നതും യാഗമല്ലേ?' എന്നു പുരാണത്തിലെ സതി ചോദിച്ചതുപോലെ കേരളത്തിലെ സതി 'എന്നാലും ദേശാഭിമാനി വാരികയല്ലേ? പ്രചാരണാംശമില്ലാതെ കഥയെഴുതുന്നതു തെററായി വരില്ലേ?' എന്നൊക്കെ ചോദിക്കുന്നത് എന്റെ ആന്തരശ്രോത്രം കേൾക്കുന്നു. (തെററിദ്ധരിക്കരുത്. എഡിററർ ഐ.വി. ദാസിനെയും സിദ്ധാർത്ഥൻ പരുത്തിക്കാടിനെയും സ്നേഹിക്കുന്നവനും ബഹുമാനിക്കുന്നവനുമാണ് ഞാൻ) ബഹുജനത്തിന്റെ ദാരിദ്ര്യത്തിലും യാതനയിലും നേരിട്ടു പങ്കുകൊള്ളാതെ ദന്തഗോപുരത്തിലിരുന്ന് ചിത്രങ്ങൾ എഴുതുന്നവരെ നിന്ദിക്കാനും അവയിൽ പങ്കുകൊണ്ട് അവരുമായി താദാത്മ്യംപ്രാപിച്ച് ചിത്രമെഴുതുന്നവരെ സ്തുതിക്കാനുമാണ് ശ്രീമതിയുടെ യത്നം. ആശയമെന്തുമാകട്ടെ. അതിന്

കൊടുത്തവിധം കലാത്മകമായില്ല. പി ന്, അനുഭവമെന്നത് നേരിട്ടുള്ള പങ്കെടുക്ക ല്ല. സ്വർഗ്ഗം വർണ്ണിക്കാൻ കവിക്കോ കഥാകാരനോ അവിടെ ചെല്ലേണ്ടതില്ല. ഇയാഗോയെ സൃഷ്ടിച്ച ഷെയ്ക്സ്പിയർ ഇയാഗോയുമല്ല. അനുഭവമെന്നതും ജന്മ സിദ്ധമായ കഴിവാണ്; ആവിഷ്കാരത്തിനു ള്ള കഴിവുപോലെ. ഇതു മനസ്സിലാക്കി സതി ധാരാളം ചെറുകഥകൾ വായിക്കുകയും കല യുടെ ചട്ടക്കൂട്ടിലൊതുക്കി പ്രചാരണത്തെ കൊണ്ടുവരികയും ചെയ്യണമെന്നാണ് എനി ക്കു പറയാനുള്ളത്.

## സംഭവങ്ങൾ

**1.** നമ്മുടെ പ്രശസ്തനായ ഒരു കവിയെക്കുറിച്ചു ജി. ശങ്കരക്കുറുപ്പ് എനിക്കു കൂടക്കൂടെ എഴുതുമായിരുന്നു. 'തൊടുത്തിന് അഞ്ഞൂറുവട്ടം' അദ്ദേഹത്തെ മഹാകവിയെ ന്ന് വിശേഷിപ്പിക്കുമായിരുന്നു. ഒരുദിവസം ജി., എ.ഡി. ഹരിശർമ്മ ഇവരോടൊരുമിച്ച് ഞാനും ഒരു മീററിങ്ങിനു പോയി. പാലായ്ക്ക ടുത്തുള്ള വിളക്കുമാടം എന്ന സ്ഥലത്തായിരു ന്നു സമ്മേളനം. കാറിലിരുന്നുകൊണ്ട് ശങ്കര ക്കുറുപ്പ് ആ കവിയെ മഹാകവി എന്നു പലതവണ വിശേഷിപ്പിച്ചു. എനിക്കത് അസ ഹനീയമായിത്തോന്നിയപ്പോൾ ഞാൻ അദ്ദേ ഹത്തോട് ഇംഗ്ലീഷിൽ പറഞ്ഞു: "Sir you are confusing poetry with metrical composition" ജി. എന്നെ ഒന്നു നോക്കി 'നിങ്ങൾ സത്യം പറയുന്നു' എന്ന് അദ്ദേഹ ത്തിൻെറ കണ്ണുകൾ വിളിച്ചോതി.

2. ആകാശവാണിയിൽ ജോലിയുണ്ടായിരു ന്ന ഇ.എം.ജെ. വെണ്ണിയൂരും ഞാനും പന്തളം എൻ.എസ്.എസ് കോളേജിൽ ഒരു സമ്മേളന ത്തിനു പോയി. ജി. ശങ്കരക്കുറുപ്പ് കവിയല്ലെന്നു എൻ. ഗോപാലപിള്ള പറഞ്ഞതിനു മറുപടി യായിരുന്നു എൻെറ പ്രഭാഷണം. വെണ്ണിയൂർ എന്നെ എതിർത്തു പ്രസംഗിച്ചു. ശങ്കരക്കുറുപ്പി ൻെറ കാവ്യങ്ങൾ വെറും ക്രാഫ്ററാണെന്നും അദ്ദേഹത്തിൻെറ സിംബലിസം സിംബലിസ മല്ലെന്നുമാണ് വെണ്ണിയൂർ പറഞ്ഞത്. തിരിച്ചു പോരുമ്പോൾ ഞാൻ വെണ്ണിയൂരിനെ അറിയി ച്ചു, അദ്ദേഹത്തിൻെറ മതം അത്രകണ്ടു ശരിയല്ലെന്ന്. ഉടനെ അദ്ദേഹം പറഞ്ഞു: Krishnan Nair Don't confuse poetry with verse. Sankara Kurup is only a versifier.

3. വള്ളത്തോൾ മഹാകവിയാണെങ്കിലും കേരളത്തിൽ അദ്ദേഹത്തിൻെറ കവിതയ്ക്കു പ്രചാരമുണ്ടാക്കിയത് എൻെറ ഗുരുനാഥനായ സി.ഐ. ഗോപാലപിള്ളസ്സാറാണ്. സാറിൻെറ പ്രഭാഷണങ്ങൾ സുന്ദരങ്ങളാണ്. ഒരിക്കൽ അദ്ദേഹം പ്രഭാഷണത്തിനിടയിൽ പറഞ്ഞു: എൻെറ വീട്ടിനടുത്ത് ഒരു റേഷൻകടക്കാര നുണ്ട്. അയാൾ കാലത്ത് നാലുമണിക്ക് ഉണർന്ന് ഈശ്വരപ്രാർത്ഥന നടത്തും. "എന്നെ നരകത്തിൽ മുള്ളുകളിലിട്ടു വലിക്കു മ്പോൾ അങ്ങ് എന്നെ രക്ഷിക്കണേ എന്ന് പലതവണ ഉറക്കെപ്പാടും. അപ്പോൾ തന്നെ നരകത്തിൽ തള്ളുമെന്നും അവിടെ തന്നെ മുള്ളുകളിലിട്ടു വലിക്കുമെന്നും അയാൾക്കു നല്ല ഉറപ്പാണ്" സദസ്സ് ചിരിച്ചു.



വള്ളത്തോൾ

4. തിരുവനന്തപുരത്തെ സെനററ്ഹാളിൽ ആരോ ചങ്ങമ്പുഴയുടെ 'കാവ്യനർത്തകി' എന്ന കാവ്യം ചൊല്ലുകയാണ്. പരസ്യമായി ചങ്ങമ്പുഴയെ മുട്ടായിക്കവിയെന്നും ഇടപ്പള്ളി രാഘവൻപിള്ളയെ തൂങ്ങിച്ചത്തവൻ എന്നും പറയാറുള്ള എൻ. ഗോപാലപിള്ള അടുത്തിരു ന്ന എന്നോടു പറഞ്ഞു: "Krishnan Nair, this poem is a miracle. പിന്നെ ചില പദങ്ങൾ ഉയർന്നുനില്ക്കുമെന്നൊരു ദോഷമുണ്ട്. ചുംബി ക്കാൻ വരുന്ന സുന്ദരിയുടെ ഒരു പല്ല് ഉന്തിനിന്നാൽ എങ്ങനെയോ അങ്ങനെ."

## തീയല്ല, അസ്തമയശോഭയാണ്

**ഞാ**നും കൂട്ടുകാരും മഹാരാഷ്ട്രയിലെ വനപ്രദേശത്തു നടക്കുകയായിരുന്നു ഒരു സായാഹ്നത്തിൽ. ഞങ്ങൾ നടക്കുന്നത് സഞ്ചാരയോഗ്യമായ പാതയിലൂടെത്തന്നെ യാണ്. ആ പാത കീഴ്ക്കാംതൂക്കായി പോകുന്നു ഒരുവശത്ത്. അവിടെ ഒരു കൊച്ചുപ്രവാഹം. പ്രവാഹത്തിനപ്പുറത്തു കാട്. പെട്ടെന്ന് കൂട്ടുകാരിൽ ഒരുത്തൻ പറഞ്ഞു: അതാ പുലി! ഞങ്ങൾ നോക്കിയപ്പോൾ ഒരു പുലി നീരൊഴുക്കിൽനിന്ന് വെള്ളം കുടിക്കുക യാണ്. ശബ്ദം കേൾപ്പിക്കരുതെന്ന് പുലിയു ടെ സ്വഭാവം നല്ലപോലെ അറിഞ്ഞ ഒരു ചങ്ങാതി ആംഗ്യംകാണിച്ചു. പുലി ദാഹം തീർത്തു വനത്തിനുള്ളിലേക്കു പോകുന്നതു വരെ ഞങ്ങൾ ശ്വാസംപിടിച്ചുനിന്നു. എന്നിട്ട് സാഹസികനായ ഒരു സുഹൃത്തിൻെറ നിർ ദ്ദേശമനുസരിച്ച് ഞങ്ങൾ കീഴ്ക്കാംതൂക്കായ വശത്തിലൂടെ മെല്ലെയിറങ്ങി വനത്തിൽ കടന്നുചെന്നു. എനിക്കു വല്ലാതെ പേടിയായി. 'വരുന്നില്ല ഞാൻ' എന്നു പറഞ്ഞെങ്കിലും കൂട്ടുകാരൊക്കെ മുന്നോട്ടു പോകുകയായിരു ന്നു. അവരുടെ സഹായമില്ലാതെ എനിക്കെൻെറ വാസസ്ഥലത്ത് തിരിച്ചെത്താനും കഴിയു മായിരുന്നില്ല. അതുകൊണ്ട് അവരോടുകൂടി നടക്കാൻ ഞാൻ നിർബ്ബദ്ധനായി. വന്യമൃഗ ങ്ങളെക്കുറിച്ച് ഒരു പേടിയുമില്ലാതെ നടന്ന ചങ്ങാതികളിൽ ഒരുത്തൻ പെട്ടെന്നു നിന്നിട്ടു പറഞ്ഞു: 'അതാ കാട്ടുതീ'. ഞങ്ങൾ സ്തംഭി ച്ചുപോയി. തീതന്നെ. അതു പടർന്നുപടർന്ന് ഇങ്ങോട്ട് എത്തുകില്ലെന്ന് ആരറിഞ്ഞു? അപ്പോഴാണ് ഒരാൾ പറഞ്ഞത് 'അയ്യോ അതു തീയല്ല. അസ്തമിക്കുന്ന സൂര്യൻെറ ചുവപ്പു നിറമാണ്. കാട്ടിനപ്പുറത്തുള്ള ഏതോ വെളിം പ്രദേശത്തുനിന്ന് അത് മരങ്ങളുടെ ഇടയിലൂടെ അരിച്ചരിച്ച് എത്തുകയാണ്.' ശരിയായിരുന്നു ആ പ്രസ്താവം. കുറെനേരം ആ ശോഭ ഞങ്ങൾ നോക്കിക്കൊണ്ടു നിന്നു. തിരിച്ചു പോരികയും ചെയ്തു. ഈ സംഭവം ഓർമ്മിച്ചത് കേരളകൗമുദി വിശേഷാൽപ്രതി യിലെ "അനസൂയയുടെ കൂട്ടുകാരി" എന്ന നീണ്ട കഥ വായിച്ചപ്പോഴാണ്. (കഥാകാര ന്മാർ ഇ.വി. ശ്രീധരനും എസ്. ഭാസുരചന്ദ്ര നും) നാഗരികജീവിതത്തിൻെറ കൊടുംകാട്ടിൽ കണ്ട ശോഭ ആളിക്കത്തുന്ന അഗ്നിയാണെന്ന് പലരും തെററിദ്ധരിച്ചു. അത് തീയല്ല, ജമുന എന്ന നല്ല പെൺകുട്ടിയുടെ തിളക്കമാണെന്ന് ഒരാളും മരണത്തിലേക്കു നീങ്ങുന്ന അയാളുടെ അമ്മയും അറിയുന്നു. അവർ രണ്ടുപേരും ആ തിളക്കത്തെ—ജമുനയെ—അംഗീകരിക്കു മ്പോൾ കഥ പര്യവസാനത്തിലെത്തുന്നു. മാത്രമല്ല, രോഗം ഒരിടത്ത്. അതിനടുത്തു ജീവിതം. ഒന്നു നശിക്കുമ്പോൾ മറെറാന്നു തളിർക്കുന്നു. ഈ വിനാശാത്മകതയും തളിർക്കലും ഇഹലോകജീവിതത്തിൻെറ സ വിശേഷതയാണല്ലോ. അതു വ്യഞ്ജിപ്പിക്കു ന്നുണ്ട് കഥാകാരന്മാർ. കഥയുടെ ആഖ്യാന രീതി പലപ്പോഴും പാളിപ്പോകുന്നു. അതു സംഭവിക്കാതിരുന്നെങ്കിൽ ഇക്കഥയിലെ പ്രമേ യം കൂടുതൽ ശക്തിയോടെ അനുവാചക ഹൃദയത്തിൽ വന്നുവീഴുമായിരുന്നു.



**മ**രണം സംഭവിച്ച വീട്ടിൽച്ചെന്നാൽ ഒരക്ഷ രംപോലും മിണ്ടരുത്. കുറെനേരം മൗനമായി ഇരുന്നതിനുശേഷം ഗൃഹനായകനോടു യാത്ര ചോദിച്ചിട്ട് ഇറങ്ങിപ്പോരണം. മരണം ചെങ്കോൽ നടത്തുന്ന ആ അന്തരീക്ഷത്തിൽ ഒരു നാദതരംഗവും ഉയരാൻ പാടില്ല. വകതിരിവ് ഇല്ലാത്തവർ 'അദ്ദേഹം കഷ്ടപ്പെട്ടോ? അവസാനംവരെ ഓർമ്മയുണ്ടായിരുന്നോ?' എന്നൊക്കെ സ്ററുപ്പിഡായി ചോദിക്കും. അരുത്. ഗൃഹനായകന് അത് അസ്വസ്ഥത ഉളവാക്കുകയേയുള്ളൂ.

വിമർശനം അസ്വസ്ഥത ജനിപ്പിക്കുന്നതും ഇങ്ങനെതന്നെ. ഒരു കവിയെ അല്ലെങ്കിൽ ഒരു നോവലിസ്ററിനെ ബഹുജനം അംഗീകരിച്ചി ട്ടുണ്ട്. അവർക്ക് (സാഹിത്യകാരന്മാർക്ക്) എതിരായി വിമർശകൻ എന്തു പറഞ്ഞാലും ജനങ്ങൾ ക്ഷോഭിക്കും. തങ്ങൾ പ്രതീക്ഷി ച്ചതിനു വിപരീതമായി വിമർശകൻ പറയുന്ന തുകൊണ്ടാണ് ആ ക്ഷോഭം. പക്ഷേ, താൻ എഴുതുന്നതാണ് സത്യമെന്നു വിചാരിക്കുന്ന വിമർശകന് ആ ക്ഷോഭമുളവാക്കാതിരിക്കാൻ സാദ്ധ്യമല്ല. മരിച്ച വീട്ടിൽച്ചെന്നാൽ മിണ്ടാതി രിക്കാം. സാഹിത്യം മരിക്കുമ്പോൾ വിമർശകൻ മിണ്ടിപ്പോകും.

...ബാഹ്യഘോഷങ്ങളും ഇല്ലാത്ത ...യും ഉണ്ടോ? ഉണ്ടെന്നുതന്നെയ...താണുതാനും. എന്റെ ബോദ്ധ്യ...ൽ യഥാർത്ഥമായ പ്രശസ്തി—റെ...പ്യൂട്ടേഷൻ—യശസ്സ്. അലകളല്ലല്ലോ ആഴത്തിന്റെ അളവുകോൽ.

പ്രചരണമാദ്ധ്യമങ്ങളുടേതായ ഈ യുഗത്തിൽ പററിയ സാമർത്ഥ്യമുള്ളവർക്ക് ബഹുജനശ്രദ്ധ എളുപ്പത്തിൽ ആകർഷിക്കുവാൻ കഴിയും. കാരണം നാനാവശങ്ങളിലേക്കും സദാ സ്വയം ചലിച്ചുകൊണ്ടിരിക്കുന്ന ഒരു മൂവീക്യാമറാപോലെയാണ് മനുഷ്യമനസ്സ്. പുതിയതൊന്നും വിട്ടുപോകാതിരിക്കാൻ വേണ്ടിയാണ് ഈ നിരന്തര ചലനം. വൈചിത്ര്യങ്ങളും തന്മൂലം പെട്ടെന്ന് അതിനെ ആകർഷിക്കും. ചലനമാണല്ലോ ജീവൻ. ചലനമാണ് വളർച്ച; ചലനാത്മകമായതേ മനസ്സിനെ ആകർഷിക്കൂ. പുതിയ പ്രതിഭാസങ്ങളും അതിനെ വിശേഷിച്ചും ശ്രദ്ധിക്കപ്പെടുന്നു. പുതിയതെന്ന് പറഞ്ഞാൽ പരിണാമത്തെ ത്വരിതപ്പെടുത്തുന്നവ; വളർച്ചയെ സഹായിക്കുന്നവ. പുതിയവ പക്ഷേ, വല്ലപ്പോഴുമേ ആവിർഭവിക്കുന്നുള്ളൂ. എന്നാൽ കള്ള സന്ന്യാസിമാരെപ്പോലെ പുതുമയുടെ വേഷംകെട്ടി വിചിത്രമായ ഭാവങ്ങളും നിലപാടുകളും സ്വീകരിച്ചു വരുന്നവരും, പഞ്ഞമില്ല. ഇത്തരം എഴുത്തുകാരും കൂട്ടത്തിൽ എളുപ്പത്തിൽ ശ്രദ്ധിക്കപ്പെടുന്നു. ഇത്തരക്കാർ ഉൾപ്പെട്ട ഗ്രൂപ്പുകൾ പരസ്പരം സഹായിക്കാനുണ്ടെങ്കിൽ ഒരുതരം കീർത്തിയും എളുപ്പത്തിൽ കെട്ടിപ്പടുക്കാൻകഴിയും. ഈ കീർത്തി പ്രായേണ പത്രപംക്തികളിലും പ്രസംഗവേദികളിലും തൂങ്ങിയാണ് നില്ക്കുക. കാരണം പുതുമയുടെ നാട്യങ്ങളല്ലാതെ പുതുതായി പകർന്നുകൊടുക്കാൻ ജീവാംശങ്ങളൊന്നും അവരുടെ ഉള്ളിലില്ല. സജീവമായ അനുഭവങ്ങൾ വായനക്കാരിൽ സഞ്ചയിക്കുവാനും അവർക്ക് കഴിയുന്നില്ല. ഇങ്ങനെ നേരിട്ടനുഭവമില്ലാത്ത വായനക്കാർക്ക് ഇതു് ഒരുതരം സെക്കൻഡ് ഹാൻഡ് പ്രസിദ്ധി മാത്രമായിരിക്കും. വേരോടാത്ത ഇത്തരം പ്രസിദ്ധികൾ വൈചിത്ര്യത്തിന്റെ അടുത്ത തിര വരുന്നതോടുകൂടി ഒഴുകിപ്പോവുകയും ചെയ്യുന്നു.

ഇതല്ല യഥാർത്ഥ യശസ്സ് എന്നു ഞാൻ വിശ്വസിക്കുന്നു. അതു് ഹിമഖണ്ഡത്തെപ്പോലെ എട്ടിൽ ഏഴുഭാഗവും ജലപ്പരപ്പിൽ അമർന്നുകിടക്കുന്നു—വായനക്കാരന്റെ അനുഭവസരസ്സിൽ: ഒരു വായനക്കാരന്റെയല്ല, ഒരായിരം വായനക്കാരുടെയല്ല, നാനാതരത്തിലും തലത്തിലും കാലഗതിയിലുമുള്ള വായനക്കാരുടെ. മറെറാരു തരത്തിൽ പറഞ്ഞാൽ സഹൃദയത്വത്തിന്റെ കാലപരീക്ഷിതമായ മുഖ്യധാരയിൽ അമർന്നുകിടക്കുന്ന യശസ്സാണ് യഥാർത്ഥമായ യശസ്സ്. അതിന് ഔപചാരികമായ അംഗീകാരവും പ്രത്യക്ഷമായ പ്രശംസയും ആനുപാതികമായ അളവിൽ കിട്ടിയെന്നു വരാം; ഇല്ലെന്നും വരാം. അതൊന്നും അത്ര അർത്ഥവത്തായ കാര്യമല്ല. ഇതൊക്കെ എഴുത്തുകാരനു് സന്തോഷം തരുന്നവയാണെങ്കിലും ഒരളവുകഴിഞ്ഞാൽ വഞ്ചിക്കുന്നവയാണെന്നും പറയാതെ വയ്യ. പ്രകൃതിശക്തികൊണ്ട് വളർന്ന് പൂക്കുന്ന സ്വത്വമുള്ള എഴുത്തുകാരെക്കുറിച്ചാണ് ഇവിടെ പറയുന്നതു്. അങ്ങനെയുള്ളവർ സാമൂഹ്യമാന്യതയോട് നിസ്സംഗത പുലർത്തുന്നതാണ് നല്ലതെന്ന് എനിക്കു തോന്നുന്നു. മറിച്ച് ആസക്തരായാൽ ഒരു ഘട്ടം കഴിയുമ്പോൾ മാന്യതയെ ത്തേടിപ്പോകാൻ തുടങ്ങും; മാന്യത സംഘടിപ്പിക്കാനും തുടങ്ങും. പ്രത്യക്ഷപ്രശംസയും ഔപചാരികമായ അംഗീകാരവും 'സ്വർഗ്ഗത്തിൽ നിന്നുള്ള മഴപോലെ' സ്വയമേവ വീഴുന്നവയല്ലല്ലോ; തുറന്നു പറഞ്ഞാൽ കുറെയൊക്കെ വീഴിക്കുന്നവ തന്നെയാണ്. ഇങ്ങനെ പടുത്തുകെട്ടുന്ന സാമൂഹ്യമാന്യത, തിരിഞ്ഞു് എഴുത്തുകാരന്റെ അന്തഃകരണത്തിലും അനിവാര്യമായ മാററം വരുത്തുന്നു. സമൂഹത്തിലെ 'മാന്യനു്' ചേരുന്ന വിധത്തിൽ ഉള്ളിലെ എഴുത്തുകാരനും 'മാന്യ'നായിത്തീരുന്നു. എന്നു പറഞ്ഞാൽ മാന്യതയുള്ള കാര്യങ്ങളെക്കുറിച്ചു മാത്രം എഴുതുന്ന...സമൂഹത്തിലെ 'മാന്യന്മാർ' തന്നെ പല കക്ഷിക്കാരാണ്. ഒരു കക്ഷിക്കും അരോചകമാകാത്ത തരത്തിൽ എഴുത്തുകാരൻ സ്വയം മാറുന്നു. വ്യക്തിത്വത്തിന്റെ നിശിതത കുറയുന്നു. നിലവിലുള്ള മൂല്യങ്ങളെ ചോദ്യം ചെയ്യുവാനും എതിർക്കുവാനും പ്രകോപിപ്പിക്കുവാനും കാലത്തിനുമപ്പുറം നില്ക്കുവാനും അറയ്ക്കുന്നു. എഴുത്തുകാരനെ എഴുത്തുകാരനാക്കുന്നതാകട്ടെ, മുമ്പും പറഞ്ഞിട്ടുള്ളതുപോലെ, കാലത്തോടുള്ള അവന്റെ സംഘർഷമാണ്; ആ സംഘർഷം വിസർജ്ജിക്കുന്ന ഓജസ്സാണ്. ഉ തൊക്കെയാണ് ഉപരിതലപ്രശംസകളിലും ഔപചാരിക മാന്യതയിലും ഭ്രമിക്കാതിരിക്കാനുള്ള ന്യായങ്ങൾ. സോമർസെററ്മോമും എവിടെയോ പറഞ്ഞതായി ഓർക്കുന്നു, സമൂഹത്തിലെ എഴുത്തുകാരന്റെ സ്ഥാനം പൊങ്ങുന്തോറും അവനിലെ എഴുത്തുകാരൻ തളർന്നുകൊണ്ടിരിക്കുമെന്ന്.

ഈ കാര്യങ്ങളൊക്കെ വന്ന വാക്കിനു് ഇങ്ങനെ പറയുന്നു എന്നല്ലാതെ സഹൃദയത്വത്തിന്റെ കാലപരീക്ഷിതമായ മുഖ്യധാരയിൽ അമർന്നുകിടക്കുന്ന ആരവവിമുഖമായ യശസ്സ് എനിക്കുണ്ടെന്ന അനുബന്ധസിദ്ധാന്തമൊന്നും ഇവിടില്ല. എന്നുവച്ച് ഞാനതിനെ നിഷേധിക്കുന്നു എന്നും അർത്ഥമില്ല.. എനിക്ക് ഇതേക്കുറിച്ച് ഒന്നുംതന്നെ പറയുവാൻ നിവൃത്തിയില്ല എന്നതാണ് വസ്തുത. Letters to posterity seldom reach there—ഭാവി തലമുറയ്ക്കയയ്ക്കുന്ന സന്ദേശങ്ങൾ ചുരുക്കമായേ അവിടെ എത്താറുള്ളൂ—എന്ന് അപ്ടൺ സിൻക്ലയർ ഉദ്ധരിച്ച ഒരു ചൊല്ല് ഇവിടെ ഓർത്തുപോകുന്നു. തല്ക്കാലകീർത്തിയുടെ തിരപ്പുറത്തു കയറി അനശ്വരതയിലേക്ക് സഞ്ചരിച്ചുകളയാം എന്ന വിചാരം സാഹസികമാണ്. എങ്കിൽക്കൂടി കുമാരനാശാൻ സന്ദർഭവശാൽ പറഞ്ഞതായി കേട്ടിട്ടുണ്ട്, തന്റെ കവിത വായിക്കാൻവേണ്ടി അന്യർ മലയാളം പഠിക്കുന്ന ഒരു കാലവും വരുമെന്ന്. (കാളിദാസകൃതികൾ വായിക്കാൻവേണ്ടി ചില ജർമ്മൻകാർ ആശാന്റെ അടുത്തു് സംസ്കൃതം പഠിക്കാൻ വന്നതാണ് സന്ദർഭം) കാലചക്രഗതിയിൽ ഋതുക്കളെപ്പോലെ മാറിവരുന്ന സഹൃദയദാഹങ്ങളെ തൃപ്തിപ്പെടുത്തുന്ന കേവലഭാവങ്ങൾ തന്റെ കൃതികളിലുണ്ടെന്ന ആശാന്റെ വിശ്വാസം ശരിയെന്നു വന്നതു നല്ല കാര്യംതന്നെ—പക്ഷേ, സാധാരണ കാര്യമല്ല. ചില മൂന്നാംകിട കവികളും മരണാനന്തരയശസ്സ് പ്രതീക്ഷിക്കുന്നതായി അറിഞ്ഞിട്ടുണ്ട്. അവരവരുടെ കണ്ണിൽ അവരവർ വലുതു്. ഏതു ശരി, ഏതു തെററ്? ഈ വഴിയേ മനസ്സിനെ വിട്ട് ഇളിഭ്യനാകാതിരിക്കുന്നതുതന്നെ നല്ലതു്.

എന്നാലും ഇന്നോളമുള്ള എന്റെ സാഹിത്യജീവിതത്തിലേക്ക് തിരിഞ്ഞുനോക്കുമ്പോൾ സംതൃപ്തി തരുന്നതായ ചില വസ്തുതകളുണ്ട്. ഇരുപത്തിയഞ്ച്-മുപ്പതുകൊല്ലങ്ങൾക്ക് മുമ്പുമുതലുള്ള എന്റെ കൃതികൾ ഇന്നും അന്നത്തെപ്പോലെ ജീവിക്കുന്നു ജീവിതമത്സരത്തിൽ ഒന്നും പിന്നോക്കം പോയിട്ടില്ല. വളരെ ക്ലേശിച്ചു വളർത്തിയ മക്കൾ അതിജീവിക്കുന്നതു കാണുന്ന ഒരച്ഛന്റെ ചാരിതാർത്ഥ്യം എനിക്കിപ്പോൾ തോന്നാതിരിക്കുന്നില്ല.

അതുപോലെ പറയട്ടെ, സാഹിത്യത്തിലുള്ള എന്റെ നില ഉയർത്തുന്നതിനോ പരത്തുന്നതിനോ വേണ്ടി ഞാൻ ആരേയും ഇന്നോളം ചെന്ന് ആശ്രയിച്ചിട്ടില്ല; ആരുടേയും, ഒരു ശക്തിയുടേയും, രക്ഷാധികാരത്തിനു് നടന്നിട്ടില്ല; ആ ഉദ്ദേശ്യത്തിനു വേണ്ടി ഒരു ചിരിയോ, പ്രണാമമോ ഭംഗിവാക്കോ ചെലവഴിച്ചിട്ടുമില്ല. ഇതു് ഒരു അഹങ്കാരം പറച്ചിലല്ല. മറിച്ച് എന്റെ ഒതുക്കത്തിന്റെ കാരണം പറയുക മാത്രമാണ്.

ഇതുമാത്രമല്ല...എന്റെ രചനാ ജീവിതത്തിന്റെ പകുതിയും ഏററവും ഞെരുക്കുന്ന നിത്യജീവിതവൃത്തിയിലായിരുന്നല്ലോ ഞാൻ—ഓഫീസ് പണിയിൽ. അതു ഉപേക്ഷിച്ചിട്ട്, അരക്ഷിതമായ ജീവിതക്കളത്തിൽ പേനയുമായി ഇറങ്ങി. അവിടെയും എന്റെ മാനസസന്താനങ്ങൾ എന്നെ താങ്ങി നിറുത്തി—ഏററവും സ്വച്ഛന്ദമായ ജീവിതം എനിക്കവർ അനുവദിച്ചു. അടിമത്തത്തിൽനിന്നും സ്വാതന്ത്ര്യത്തിലേക്ക്: എന്നും പ്രാണവായുപോലെ ഞാൻ കരുതിയിരുന്ന സ്വാതന്ത്ര്യത്തിലേക്ക്.

—ആ ആദർശ സ്വാതന്ത്ര്യം അനുവദിച്ചുതന്ന എന്റെ വായനക്കാരോട്, വായനക്കാരുടെ തലമുറകളോട്, എനിക്കുള്ള നന്ദി എന്റെ സ്വാതന്ത്ര്യത്തോളംതന്നെ വിലയുററതാണ്. എന്റെ പേന ഏററവും ധന്യതയോടെ എഴുതിയിട്ടുള്ള വാക്കുകളിൽ ചിലതാണ് ഇവ എന്നതിൽക്കവിഞ്ഞു് ഞാനെന്താണ് ഇവിടെ പറയുക!

(അവസാനിച്ചു)



535 196 De 4-





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

'പാവങ്ങൾ' എന്ന നോവലിലെ പ്രധാനകഥാപാത്രമായ ഷാങ്‌വൽ ഷാങ് പത്തൊൻപതുകൊല്ലം കാരാഗൃഹത്തിൽകിടന്നതു് ഒരു കഷണം റൊട്ടി മോഷ്ടിച്ചതുകൊണ്ടാണ്. വിറകുവെട്ടുകാരനായ അയാൾക്കു് അന്നു് ഒന്നും കിട്ടിയില്ല. വീട്ടിൽ സഹോദരിയുടെ കുഞ്ഞുങ്ങൾ പട്ടിണികിടക്കുകയാണ്. നിരാശനായി തിരിച്ചു വീട്ടിലേക്കുപോരുമ്പോൾ ഭക്ഷണശാലയിൽ കണ്ണാടി അലമാരിക്കകത്തു് റൊട്ടി ഇരിക്കുന്നതു് അയാൾകണ്ടു. ഒരിടി. കണ്ണാടിപൊട്ടി. കൈമുറിഞ്ഞു. ഷാങ്‌വൽ ഷാങ് റൊട്ടിയെടുത്തുകൊണ്ടു് ഓടി. അയാളെ പിടികൂടി. ഇതെഴുതുന്ന ആളിന്റെ ഓർമ്മ അയാളെ ചതിക്കുന്നില്ലെങ്കിൽ അഞ്ചുവർഷത്തേക്കാണു നിയമം ഷാങ്‌വൽ ഷാങ്ങിനെ കാരഗൃഹത്തിലേക്കു് അയച്ചതു്. പിന്നീടു് പല തവണരക്ഷപ്പെടാൻ ശ്രമിച്ചതിന്റെ പേരിൽ ആ തടവു് പത്തൊൻപതു വർഷത്തേക്കു നീണ്ടു. ഈ ലോകത്തു വിശപ്പുള്ളവർ എത്രയോ കൂടുതൽ. അവരൊക്കെ കണ്ണാടി ഇടിച്ചുപൊട്ടിച്ചു റൊട്ടി എടുത്തുകൊണ്ടു് ഓടാറുണ്ടോ? ഇല്ല. നാക്കിൽ വെള്ളമൂറിക്കൊണ്ടു് അവർ റൊട്ടിയും മറ്റു ഭക്ഷണപദാർത്ഥങ്ങളും നോക്കിനില്ക്കും. പല ദിവസം അങ്ങനെ നോക്കി നില്ക്കുമ്പോൾ ഭക്ഷണപദാർത്ഥത്തോടു വെറുപ്പു തോന്നും.

നമ്മൾ പത്രത്തിൽ വായിക്കുന്നു: ''അവൻ അവളെ ബലാത്സംഗം ചെയ്തു. പൊലീസ് അവനെ അറസ്റ്റ് ചെയ്തു.'' പലതവണ അവൻ അവളെ കണ്ടിരിക്കും. കാമവികാരം ഇളകിയിരിക്കും. സമയവും സ്ഥലവും സൗകര്യവും നൽകിയപ്പോൾ ധർഷണം നടന്നിരിക്കും. ജയിലിൽ പോയെങ്കിലും അവനു് സ്ത്രീകളോടു് വെറുപ്പില്ല. അതല്ല നിയമത്തെ പേടിക്കുന്നവന്റെ സ്ഥിതി. കൊലുസ്സിട്ട കാലുകൾ പാതയിലൂടെ ലയാത്മകമായി നീങ്ങുന്നതു കാണുമ്പോൾ 'ഹാ' എന്നു് അവൻ പറഞ്ഞിരിക്കും. അവൾ ബസ്സിലേക്കു കാലെടുത്തു വയ്ക്കുമ്പോൾ മുട്ടുവരെ നഗ്നമാകുന്ന കാലുകൾ അവനെ വികാരമൂർച്ഛയിലേക്കു് എറിഞ്ഞിരിക്കും. മഴവില്ലിന്റെ മനോഹാരിത കലർന്ന പട്ടുനാട കാറ്റിൽ പറപ്പിച്ചുകൊണ്ടു് അവൾ സ്കൂട്ടറിന്റെ പിറകിൽ ഇരുന്നു സഞ്ചരിക്കുമ്പോൾ അതു കാണുന്ന അവനു് ഹർഷാതിശയം. ഇങ്ങനെ പലപല ദൃശ്യങ്ങൾ അവനെ കാമോൽസുകതയിലേക്കു കൊണ്ടുചെല്ലുകയും ഒന്നിനും സാക്ഷാത്കാരം ലഭിക്കാതിരിക്കുകയും ചെയ്യുമ്പോൾ വെറുപ്പു് അവന്റെ ഹൃദയത്തിൽ മൊട്ടിടുന്നു. ക്രമേണ അതു വിരിയുന്നു. പിന്നീടു് സ്ത്രീകളെയാകെ അവൻ വെറുക്കുന്നു.

മലയാളം മാത്രമറിയുന്ന വായനക്കാരൻ ഇവനിൽനിന്നു വിഭിന്നനല്ല. വെണ്മയാർന്ന കടലാസ്സ്. മനോഹരമായ അച്ചടി. നല്ല ബൈൻഡ്. അതിനെ ആകർഷകമാക്കുന്ന പുറംചട്ട. ഏതു പുസ്തകമാണതു്? നോബൽ സമ്മാനം നേടിയ ക്ലോദ് സീമൊങ്ങിന്റെ മാസ്റ്റർപീസ്–The Flanders Road–ഇംഗ്ലീഷ് തർജ്ജമയാണിതു്. അക്കാണുന്ന പുസ്തകമോ? അതു് സ്പാനിഷ് നോവലിസ്റ്റായ ലേയോപോൾഡോ ആലാസിന്റെ (Leopoldo Alas) ലാ റേഹെന്റ എന്ന വിശിഷ്ടമായ നോവൽ. ആദ്യത്തെ ഇംഗ്ലീഷ് തർജ്ജമ കഴിഞ്ഞ വർഷമേ പ്രസിദ്ധപ്പെടുത്തിയുള്ളു. എഴുനൂറിലധികം പുറങ്ങളുള്ള ഈ നോവലിന്റെ വില ഒൻപതു പവൻ തൊണ്ണൂറ്റിയഞ്ചു് പെൻസാണ്. ഏതാണ്ടു് നൂറ്റി എഴുപത്തിയഞ്ചു രൂപ. പേപ്പർബ്ബാക്കാണ്; പെൻഗ്വിൻ പുസ്തകമാണ്. പക്ഷേ എന്തു ഫലം? പുസ്തകം തുറന്നാൽ കാണുന്നതു് ഇംഗ്ലീഷ് അക്ഷരങ്ങൾ. ഇങ്ങനെ പലതവണ വിശ്വസാഹിത്യത്തിലെ മാസ്റ്റർ പീസുകൾ കാണുകയും അവ അനധിഗമ്യങ്ങൾ ആയിരിക്കുകയും ചെയ്യുമ്പോൾ ദ്വേഷം. അതു ക്രമേണ വികാസം കൊള്ളുന്നു. അവയോടുള്ള വെറുപ്പു് അവ വായിച്ചാസ്വദിക്കുന്നവരോടുള്ള വെറുപ്പായി മാറുന്നു. കാലം ചെല്ലുമ്പോൾ സ്വന്തം ഭാഷയിലെ ഇടത്തരം കൃതികളെ അതിരുകടന്നു വാഴ്ത്താനുള്ള പ്രവണതയായി അതു രൂപാന്തരപ്പെടുന്നു. ഈ രോഗത്തിനു ചികിത്സയില്ല, പരിഹാരമില്ല.

ഇതിനു നേരേ വിപരീതമായി ഇംഗ്ലീഷിലേ എല്ലാമുള്ളു എന്നു പറയുന്ന ചില ഇംഗ്ലീഷ് പ്രൊഫസർമാരുമുണ്ട്. ''ഓ മലയാളം അതിലെന്തുണ്ടു്? കീറ്റ്സിന്റെ കവിതയാണ് കവിത; ഏല്യറ്റിന്റെ കവിതയാണ് കവിത'' എന്നു് അവർ ഉദ്ഘോഷിക്കും. പണ്ടു്, ഇതെഴുതുന്ന ആളിനെ കാണാൻ ചവറയിലെ ഒരു ധനികൻ വന്നു. അദ്ദേഹം പറഞ്ഞു: ''നിങ്ങളുടെ ഓഫീസിൽ ജോലിചെയ്യുന്ന ആ...നായരില്ലേ? അയാളെക്കൊണ്ടു് എന്റെ മകളെ വിവാഹം കഴിപ്പിച്ചാൽ കൊള്ളാം. എന്റെ കൂടെ വരു. നമുക്കു് അയാളുടെ അച്ഛനെ കാണാം.'' ഞങ്ങൾ പോയി. തന്തയ്ക്കും സമ്മതം. പക്ഷേ, മകൻ പറഞ്ഞുകളഞ്ഞു: ''ലുക്ക് ഹീയർ ഫാദർ. ഐ വിൽ മാരി ഒൺലി ദി ഡോട്ടർ ഒഫ് ആൻ ഐ. സി. എസ്. ഓഫീസർ.'' ധനികനും (ഒരു കൺട്രാക്ടറായിരുന്നു അദ്ദേഹം) ഞാനും റോഡിലേക്കു പോന്നു. ''ഇനി എന്തു ചെയ്യാൻ?'' എന്നു് അദ്ദേഹം നിരാശതയോടെ ചോദിച്ചതു് കേട്ടപ്പോൾ എനിക്കു ദുഃഖം തോന്നി. ഞാൻ പെട്ടെന്നു് ആ വീട്ടിലേക്കു കയറിച്ചെന്നു് എന്റെ സഹപ്രവർത്തകനോടു പറഞ്ഞു: ''നോക്കു...നായരേ. നിങ്ങൾ ഈ കുട്ടിയെത്തന്നെ വിവാഹം കഴിക്കു. അവളുടെ അച്ഛനെ (65 വയസ്സ്) നമുക്കു് ഐ.സി.എസ്. പരീക്ഷയ്ക്കു് ഇംഗ്ലണ്ടിൽ അയയ്ക്കാം. ചുണ്ടു് ഒന്നമലർത്തി, കോപത്തോടെ എന്നെ നോക്കിയിട്ടു് അയാൾ വീട്ടിനകത്തേക്കു പോയി. മലയാള സാഹിത്യത്തെ, ഇംഗ്ലീഷ് പഠിച്ചുപോയി എന്നതുകൊണ്ടു മാത്രം പുച്ഛിക്കുന്ന ഇംഗ്ലീഷ് പ്രൊഫസർമാരുടെ ശ്വശുരന്മാരെ ഐ. എ. എസ്. പരീക്ഷയ്ക്കു് അയക്കേണ്ടതാണ്. (ഇപ്പോൾ ഐ. സി. എസ്. ഇല്ലല്ലോ)

## എൻ. എൻ. കക്കാടു്

അഥർവവേദത്തിലെ യക്ഷ്മനിവാരണ നിർദ്ദേശങ്ങളിൽ ഇങ്ങനെ കാണുന്നു:

''നിന്റെ കാലിൽനിന്നു്, നിന്റെ മുട്ടിൽനിന്നു്, നിന്റെ അരക്കെട്ടിൽനിന്നു്, നിന്റെ പൃഷ്ഠത്തിൽനിന്നു്, നിന്റെ നട്ടെല്ലിൽനിന്നു്, നിന്റെ കഴുത്തിൽനിന്നു്, നിന്റെ ശിരസ്സിൽനിന്നു്, ഞാൻ എല്ലാ രോഗങ്ങളും നിർമ്മാർജ്ജനംചെയ്തു. നിന്റെ തലയോട്ടിലെ എല്ലാ അസ്ഥികളും അരോഗാവസ്ഥയിൽ. നിന്റെ ഹൃദയം വീണ്ടും നല്ലപോലെ സ്പന്ദിക്കുന്നു. ഉദിച്ചുയരുന്ന പ്രഭാകര, അങ്ങു് രശ്മികൾകൊണ്ടു് തലവേദനയെ അകറ്റി. കൊടിയ വേദനകൾ ഇല്ലാതാക്കി.'' (അഥർവവേദം. IX—8)

ബി. സി. 1500-നു് അടുപ്പിച്ചു് ജീവിച്ചിരുന്ന ധിഷണാശാലികൾ മനുഷ്യന്റെ വേദനകളെക്കുറിച്ചു ചിന്തിച്ചിരുന്നുവെന്നതിനു് ഇതു തെളിവുനല്കുന്നു. ഈ ശതാബ്ദത്തിലും കവി അതിനെപ്പറ്റി പാടുന്നുവെന്നു് നമ്മൾ എൻ.

എൻ. കക്കാടിന്റെ കാവ്യത്തിൽനിന്നു മനസ്സിലാകുന്നു. (ഇൻറൻസീവ് കെയർ—മാതൃഭൂമി) വെറും വേദനയല്ല, തീവ്രവേദന. കവിയുടെ ഭാഷയിലാണെങ്കിൽ

''എങ്ങോ പുളഞ്ഞു കൊളുത്തി
വലിയുന്നി
തം ഗങ്ങളൊക്കെയും നേർത്ത
നോവിൽ''

ഈ യാതനയെ ലഘൂകരിക്കാൻ പരബ്രഹ്മമുണ്ടെന്നു വേദം. നമ്മുടെ കവികളുള്ള യാതനയെ ലഘൂകരിക്കുന്നതു് സ്നേഹമാണു്. ''കണ്ണീർച്ചിരിയിൽ തിളങ്ങും പ്രിയാമുഖത്തിൽ''നിന്നു് അതു പ്രസരിക്കുന്നു. രോഗി താണുപോകുമ്പോൾ അദ്ദേഹത്തെ മെല്ലെ ഉയർത്തുന്ന കിടാങ്ങളുടെ കൈകളിൽനിന്നും അതു നിർഗ്ഗളിക്കുന്നു. അപ്പോൾ

പിന്നെയെല്ലാമലിഞ്ഞൊന്നായ്
സത്തുമസത്തുമല്ലാത്ത മഹാ സാന്ദ്ര
വ്യാപ്തിയായ്, കേവല നാദമായ്
ഘന പ്രജ്ഞയായാനന്ദമായ്
അലകളടങ്ങി നിഷ്പന്ദമായ്
ശാന്തമാകുന്നു, ശാന്തമാകുന്നു.



**പിന്നെയെല്ലാമലിഞ്ഞൊന്നായ്**
**സത്തുമസത്തുമല്ലാത്ത മഹാസാന്ദ്ര**
**വ്യപ്തിയായ്, കേവലനാദമായ്**
**ഘനപ്രജ്ഞയായാനന്ദമായ്**
**അലകളടങ്ങി നിഷ്പന്ദമായ്**
**ശാന്തമാകുന്നു, ശാന്തമാകുന്നു**



രോഗാർത്തനെങ്കിലും, നിരാശനെങ്കിലും ആത്മവീര്യം കെട്ടുപോകാതെ കഴിയുന്ന ഒരു മനുഷ്യനെ സ്നേഹത്തിന്റെ പ്രകാശത്തിൽ തേജോമയനാക്കുന്ന പ്രക്രിയയെ രൂപശില്പത്തികവോടുകൂടി ആവിഷ്കരിക്കുന്ന ഈ കാവ്യം എന്റെ വേദനകളെയും നൈരാശ്യങ്ങളെയും ദൂരീകരിക്കുന്നു.

## ലജ്ജാവഹം

നാണംകെട്ടു് ഉണ്ടാക്കുന്ന പണം ആ നാണക്കേടിനെ ഇല്ലാതാക്കിക്കൊള്ളും എന്നൊരു ചൊല്ലുണ്ടല്ലോ നമുക്കു്. അതനുസരിച്ചു് ദേശാഭിമാനി വാരികയിൽ ''ചികിത്സിച്ചു ചാവുക'' എന്ന ലേഖനമെഴുതിയ പി. പി. കെ. പൊതുവാളിനു് വാരികയിൽനിന്നു കിട്ടുന്ന പ്രതിഫലം അദ്ദേഹത്തിനു് ഉണ്ടാകാവുന്ന ലജ്ജാരാഹിത്യത്തെ നശിപ്പിച്ചു കളയും എന്നു നമുക്കു ഉറപ്പോടുകൂടി പറയാം. ആ ലജ്ജാരാഹിത്യ നാശനത്തിനു ശേഷം പൊതുവാളിനു വേറൊരു ഇംഗ്ലീഷ് പുസ്തകമെടുത്തു തർജ്ജമചെയ്തു ലേഖനമാക്കാം. അതു പ്രസിദ്ധപ്പെടുത്തിക്കിട്ടിയാൽ പ്രതിഫലവും വാങ്ങാം. അതു് ഒരു അവിരാമ പ്രവർത്തനമായി വേിക്കട്ടെ. കാര്യമെന്തെന്നല്ലേ? പറയാം.

അറബെല്ലാമെൽവിലും കോളിൻ ജോൺസണും ചേർന്നെഴുതിയ 'Cured to Death' എന്ന പുസ്തകത്തിലെ വാക്യങ്ങൾ തർജ്ജമ ചെയ്തു ലേഖനമാക്കിയിരിക്കുകയാണു് പൊതുവാൾ. ഏതാനം വാക്യങ്ങൾ എടുത്തെഴുതാനേ ഇവിടെ സ്ഥലമുള്ളു. ഇതാ പൊതുവാളിന്റെ വാക്യങ്ങൾ:

1) ''പണം കൊടുത്തു് മററാരോഗം വാങ്ങുന്നതിനു് മറെറാരുദാഹരണം തലവേദനയാണു്. ഇന്നു് എല്ലാ സമൂഹങ്ങളിലും തലവേദന ഒരു മാന്യരോഗത്തിന്റെ സ്റ്റാററസ് കരസ്ഥമാക്കിയിട്ടുണ്ടു്. ശുദ്ധവായു, വിശ്രമം, ആവശ്യത്തിനു് വെള്ളം, ഭക്ഷണം, മാനസിക വിശ്രാന്തി എന്നിവകൊണ്ടോ, വേണ്ടിവന്നാൽ ആസ്പിരിൻ പോലുള്ള ശക്തി കുറഞ്ഞ ഒരു വേദനാ സംഹാരി കൊണ്ടോ ആണു് തലവേദന എന്ന രോഗലക്ഷണത്തെ ഇല്ലായ്മ ചെയ്യേണ്ടതെന്നു് വിദഗ്ദ്ധന്മാർ പറയുന്നു.''

ഇനി സായ്പന്മാരുടെ വാക്യങ്ങൾ

The headache is an example of an everyday problem which was elevated to a disease. Everyone suffers the occasional head ache; it is usually a minor symptom that something needs changing. Fresh air, something to eat or drink, perhaps a little exercise, might be all the body requires to elimenate the symptom or at most a mild analgesic such as aspirin or paracet–amol.

2) പൊതുവാൾ: ''...ക്ലോറംഫെനിക്കോൾ ഉപയോഗിച്ചതിന്റെ ഫലമായി ജപ്പാനിൽമാത്രം പതിനായിരമാളുകൾ അപ്ലാസ്റ്റിക്ക് (?) അനിമിയ ബാധിച്ചു മരിച്ചു.''

സായ്പന്മാർ: Chloramphenicol, a potent but dangerous antibiotic has been calculated to have caused more than 10,000 deaths from aplastic anaemia in Japan.

ഇങ്ങനെ എഴുതെഴുതാൻ തുടങ്ങിയാൽ പൊതുവാളിന്റെ ലേഖനം മുഴുവൻ പകർത്തേണ്ടിവരും. ഒപ്പം സായ്പന്മാരുടെ വാക്യങ്ങളും. ലേഖനത്തിന്റെ തലക്കെട്ടെങ്കിലും മാററണമെന്നു തോന്നിയില്ലല്ലോ അദ്ദേഹത്തിനു്. ('ചികിത്സിച്ചു ചാവുക' — 'Cured to Death'). സർദാർ കെ. എം. പണിക്കർ ചൈനയിലായിരുന്നകാലം. വിശിഷ്ടാതിഥിയെ ബഹുമാനിക്കാൻ ചൈനയിലെ അധികാരികൾ നടത്തിയ ഒരു ഡിന്നറിൽ പെരുമ്പാമ്പിന്റെ മാംസം വിളമ്പി. കുടിക്കാൻ അതിന്റെ പിത്തവെള്ളവും നല്കിയത്രേ. രണ്ടും കഴിച്ചില്ലെങ്കിൽ അവരെ അപമാനിക്കലാവും. അദ്ദേഹം അപമാനനത്തിനു സന്നദ്ധനായില്ല. ദേശാഭിമാനി എന്ന ഉത്കൃഷ്ട വാരികയാകുന്ന ഭാജനത്തിൽ നല്കിയിരിക്കുന്ന ഈ വാഹസമാംസവും പിത്തജലവും ഞാൻ കഴിക്കുന്നു. കെ. എം. പണിക്കർ ചൈനാക്കാർ കാണാതെ ഛർദ്ദിച്ചിരിക്കും. ഞാൻ ബഹുമാനിക്കുന്ന പത്രാധിപസമിതി കാണാതെ മാറിനിന്നു് ഞാനും ഒന്നു ഛർദ്ദിച്ചുകൊള്ളട്ടെ.

* * *

ലൂയി പതിനാറാമനും ഭാര്യ മറീ ആങ്താനത്തും (Marie Antomette) കൂടി ഒളിച്ചോടുകയായിരുന്നു. വഴിക്കുവച്ചു് കുതിരകളെ മാറേണ്ടിവന്നു. മാററിക്കെട്ടുന്ന സന്ദർഭത്തിൽ രണ്ടുപേരും വണ്ടിയിൽനിന്നിറങ്ങിനിന്നു. അങ്ങനെ നിന്നതാണു് അവരുടെ മരണത്തിനുകാരണമായതു്. വിപ്ളവകാരികൾ ആരാണവർ എന്നു മനസ്സിലാക്കി. അവർ ചക്രവർത്തിയേയും ഭാര്യയേയും പിടിച്ചുകൊണ്ടുപോയി. വിധിവൈപരീത്യം! ഏതു തരത്തിലുള്ള ചൂഷണമായാലും പിടിക്കപ്പെടും. അതും വിധിവൈപരീത്യംതന്നെ. ഇടതുവശത്തു് ഇംഗ്ലീഷ് പുസ്തകവും വലതുവശത്തു വെള്ളക്കടലാസ്സുമായി ഇരിക്കുന്നവർ ഇതോർമ്മിച്ചാൽ നന്നു്.

## ഒക്ടാവ്യോ പാസ്സ്

ദില്ലിയിൽവച്ചു് തകഴി ശിവശങ്കരപ്പിള്ളയ്ക്കു ജ്ഞാനപീഠം സമ്മാനം നല്കിയതു് മെക്സിക്കൻകവിയായ ഒക്ടാവ്യോ പാസ്സാണു്. ആ സന്ദർഭത്തിൽ അദ്ദേഹം ഇങ്ങനെ പറഞ്ഞതായി കലാകൗമുദിയുടെ ന്യൂഡെൽഹി ലേഖകൻ എഴുതുന്നു:– ''സ്പാനിഷ് എഴുത്തുകാരനായ ഞാനും മലയാളം എഴുത്തുകാരനായ തകഴിയും ഇവിടെ ഒന്നാവുകയാണു്. ഭാഷകൾ തീർക്കുന്ന മതിൽക്കെട്ടുകൾ തകർക്കാനുള്ളതാണു് ഈ പുരസ്കാരം. ഇത്തരം മതിൽക്കെട്ടുകൾ തകർത്തു് ഉയർന്നു വന്നതാണു് ഇന്ത്യ'' (ലക്കം 533. പുറം 5). ഒക്ടാവ്യോ പാസ്സിനു് ഇഷ്ടപ്പെട്ട ആശയം തന്നെയാണു് ഇവിടെയും പുനരാവിഷ്കരിക്കപ്പെട്ടിരിക്കുന്നതു്. മുൻപു് അദ്ദേഹം എഴുതി:– ''യൂറോപ്യൻ സാഹിത്യത്തിന്റെ ഐക്യത്തെ കർട്ടിയസ് വ്യക്തമാക്കി. കഴിഞ്ഞ ശതാബ്ദത്തിലോ മദ്ധ്യകാലയളവിലോ ഉള്ളതിനെക്കാൾ ഇന്നു് ഈ

ഐക്യം കൂടുതൽ സ്പഷ്ടവും കൂടുതൽ അടുപ്പമാർന്നതുമാണ്. അതേസമയം അതു കൂടുതൽ വിശാലവും. മോസ്കോ തൊട്ടു സാൻഫ്രാൻസിസ്കോ വരെ, സാന്തിയാഗോ തൊട്ടു സിഡ്നി വരെ അതു വ്യാപിച്ചിരിക്കുന്നു. ജർമ്മൻ, പോളിഷ്, റുമേനിയൻ, പോർച്ച്ഗീസ് ഈ ഭാഷകളിലെ നമ്മുടെ കവികൾ ഒരേ കാവ്യമാണു രചിക്കുന്നതു്'' (Renga എന്ന കാവ്യ സമാഹാരഗ്രന്ഥത്തിനു പാസ്സ് എഴുതിയ അവതാരികയിൽനിന്ന്.)

* * *

ഒരു വശത്തുനിന്നു മറ്റൊരു വശത്തേക്ക് കടക്കാനുള്ള പദങ്ങൾകൊണ്ടുള്ള പാലമാണ് കവിതയെന്നു പാസ്സ് വേറൊരിടത്തും പറഞ്ഞിട്ടുണ്ട്. Pasos de un peregrino son errante/Sobre este fragil puente de palabras – വാക്കുകളുടെ ദുർബ്ബലമായ പാലത്തിൽ, അലസസഞ്ചാരം ചെയ്യുന്ന തീർത്ഥാടനക്കാരന്റെ കാൽവയ്പുകൾ.

## മാറിനില്ക്കൂ

സായ്പ്. ഏതു സായ്പുമാകട്ടെ. വാക്കുകൾകൊണ്ട് സാംസ്കാരികമണ്ഡലങ്ങളെ കൂട്ടിയിണക്കുന്ന മഹാകവി ഒക്ടോവ്യോ പാസ്സാകട്ടെ. അല്ലെങ്കിൽ ഇവിടത്തെ രണ്ടാംതരം സാഹിത്യം കണ്ട് പുളകംകൊള്ളുന്ന ആഷറായിക്കൊള്ളട്ടെ. ആ സായ്പിനെ അഭിസംബോധന ചെയ്ത് പറയുകയാണ്: ''സായ്പേ താങ്കൾ ഈ കേരളത്തിൽ കാലുകുത്തിയാൽ വഴുക്കലുള്ള ഒരു മൃഗം നിങ്ങളെ സ്പർശിച്ചുകൊണ്ടു പാഞ്ഞുപോകും. കണ്ടാലും താങ്കൾക്കു അതിനെ പിടികൂടാൻ തോന്നുകില്ല. മൃഗശാലയിലെ കുഴിയിൽ കിടക്കുന്ന നീർനായെ കണ്ടിട്ടില്ലേ? അതു വെള്ളത്തിൽക്കിടന്നു പുളയുമ്പോഴും ഓടി പാറക്കെട്ടിൽ കയറിനില്ക്കുമ്പോഴും താങ്കൾക്കു വെറുപ്പല്ലേ? കഴിയുന്നതും വേഗം അവിടെനിന്ന് പോകണമെന്നു തോന്നാറില്ലേ? ആ ജന്തു ഒന്നു ശരീരത്തിൽ തൊട്ടുവെന്നുവിചാരിക്കൂ. താങ്കൾ ബോധംകെട്ടുവീഴും. നീർനായ്ക്കുസദൃശമായ, വഴുക്കലുള്ള ഒരു ജന്തുവാണ് കൊച്ചിയിലോ തിരുവനന്തപുരത്തോ വന്നിറങ്ങുന്ന നിങ്ങളെ ഉരുമ്മിക്കൊണ്ടു പാഞ്ഞുപോകുന്നതു്. അതാണ് പൈങ്കിളിക്കഥ എന്ന ജന്തു. നീണ്ടമുഖത്തോടുകൂടി, എണ്ണമയമാർന്ന ശരീരത്തോടുകൂടി അതു് അതാ പാഞ്ഞുവരുന്നു. മാറിനില്ക്കൂ. പറ്റുന്നില്ല. സ്പർശിച്ച് താങ്കളെ ബോധശൂന്യനാക്കിക്കൊണ്ട് അതു പാഞ്ഞുപോകുന്നു.

ചേർത്തല ശ്രീദേവിയുടെ 'സമതലങ്ങൾ' (വിമൻസ് മാഗസിൻ — ലക്കം 5) കഥയല്ല. വഴവഴപ്പുള്ള ഇരുണ്ടജന്തുവാണതു്. ഭർത്താവ് ഓഫീസിലുള്ള ഒരു ചെറുപ്പക്കാരിയെ സ്നേഹിക്കുന്നുവെന്ന് മനസ്സിലാക്കി ഭാര്യ ദുഃഖിക്കുന്നു. അപ്പോഴാണ് അടുത്തവീട്ടിലെ ഒരു പാവപ്പെട്ട സ്ത്രീയുടെ പരിദേവനം. താൻ എത്ര ഭാര്യമാരെ വേണമെങ്കിലും കൊണ്ടുനടന്നോ...എന്റെ കുഞ്ഞുങ്ങൾക്കു വിശപ്പുമാറ്റാൻ വല്ലതും കൊടുത്താൽ മതി. ഇതുകേൾക്കുന്ന അവൾക്ക് തന്റെ ദുഃഖം എത്ര നിസ്സാരമെന്നു തോന്നുന്നു. ജീവിതമുണ്ടോ ഇവിടെ? ഇല്ല. വിഷയത്തിന് എന്തെങ്കിലും നവീനതയുണ്ടോ? ഇല്ല. പിന്നെന്തുണ്ട്? ഒന്നുമില്ല. നീർനായ്ക്കൾക്കുള്ള സ്ഥാനം മൃഗശാലയിലെ കുഴിയിലാണ്; വിമൻസ് മാഗസിൻ എന്ന മനോഹരമായ വാരികയിലല്ല.

* * *

ഞാനൊരിക്കൽ ഭാരമുള്ള പെട്ടി തൂക്കിക്കൊണ്ട് എറണാകുളം തീവണ്ടിയാപ്പീസിലേക്കു ഓടുകയായിരുന്നു. ഒരു നമ്പൂതിരി എന്നെ തടഞ്ഞുനിറുത്തിയിട്ട് പറഞ്ഞു: ''തിടുക്കം വേണ്ട, തിടുക്കം വേണ്ട'' തീവണ്ടി വൈകിയേ പ്ലാറ്റ്ഫോമിൽ എത്തു എന്നു മനസ്സിലാക്കിക്കൊണ്ട് ഞാൻ നമ്പൂതിരിയുടെ നേർക്കു മുഖഭാവംകൊണ്ട് ഒരു ചോദ്യമെറിഞ്ഞു. അയാൾ പറഞ്ഞു: ''വണ്ടി എപ്പോഴേ പൊയ്ക്കഴിഞ്ഞു'' സാഹിത്യമെന്ന തീവണ്ടി പോയതിനുശേഷവും പൈങ്കിളിപ്പെട്ടിയുമെടുത്തുകൊണ്ട് പെൺപിള്ളേർ ഓടുകയാണ്. ഏതെങ്കിലും ഒരു നമ്പൂതിരിയുണ്ടോ ഇക്കാര്യം അവരെ അറിയിക്കാൻ?

* * *

''നിങ്ങൾ സ്ത്രീവിദ്വേഷിയാണോ?'' ഇമ്മട്ടിൽ പലരും ചോദിക്കാറുണ്ട്. എനിക്കുള്ള ഉത്തരം പണ്ടേ ഡോക്ടർ സാമുവൽ ജോൺസൺ പറഞ്ഞിട്ടുണ്ട് എന്ന കാര്യം അവരെ അറിയിക്കട്ടെ. ''എനിക്കു സ്ത്രീകളുടെ സാമീപ്യം വലിയ ഇഷ്ടമാണ്. ഞാൻ അവരുടെ സൗന്ദര്യം ഇഷ്ടപ്പെടുന്നു; ഞാൻ അവരുടെ പ്രസരിപ്പ് ഇഷ്ടപ്പെടുന്നു; ഞാൻ അവരുടെ നിശ്ശബ്ദതയും ഇഷ്ടപ്പെടുന്നു.''

## ചിത്രമാകണം

ആധുനിക നോവലിന്റെ പ്രഭവകേന്ദ്രം സ്റ്റാൻഡാലിന്റെ (Stendhal) Scarlet & Black ആണെന്നാണ് മഹാന്മാരായ നിരൂപകർ അഭിപ്രായപ്പെടുന്നതു്. സുന്ദരനും ബുദ്ധിമാനുമായ ഒരു ചെറുപ്പക്കാരൻ ഒരു മേയറുടെ ഭാര്യയെ സ്വന്തമിച്ഛയ്ക്കു വിധേയയാക്കിയിട്ട് അവിടംവിട്ടു പോകുന്നു. അവൾ പിന്നീട് അയാളെ ഒറ്റിക്കൊടുക്കുന്നു. അതറിഞ്ഞ ചെറുപ്പക്കാരൻ അവളെ കാണാൻ പോകുകയാണ്. അവളെ വെടിവച്ചു കൊല്ലാനാണ് അയാളുടെ ഉദ്ദേശ്യം. പക്ഷേ സ്റ്റാൻഡാൽ അതൊരിടത്തും പറയുന്നില്ല. അദ്ദേഹം ഒരു ചിത്രം വരയ്ക്കുന്നതേയുള്ള വാക്കുകൾകൊണ്ട്. ചെറുപ്പക്കാരൻ ഒരു ഞായറാഴ്ച കാലത്തു്, അവൾ താമസിക്കുന്ന പട്ടണത്തിൽ വരികയും തോക്കു വാങ്ങിക്കുകയും ചെയ്യുന്നു. എന്നിട്ട് പള്ളിയിൽ കയറുന്നു. അവൾ പ്രാർത്ഥിക്കുകയാണ്. തന്നെ ഉത്കടമായി സ്നേഹിച്ചിരുന്ന ആ സ്ത്രീയെ കാണുമ്പോൾ അയാളുടെ കൈ വിറയ്ക്കുന്നു. സ്ത്രീ തല ഒന്നു കൂടെ താഴ്ത്തുന്നു. അയാൾക്ക് അവളെ വ്യക്തമായി കാണാൻ വയ്യ. എങ്കിലും വെടി


ഒക്ടോവ്യോ പാസ്സ്


രജനീഷ്


സർദാർ പണിക്കർ

ച്ചു. അതുകൊണ്ടില്ല. വീണ്ടും നിറയൊഴിച്ചു. അവരും വീണു. രവിവർമ്മയുടെ ചിത്രം നമ്മോടു സംസാരിക്കുന്നതുപോലെ വാക്കുകൾകൊണ്ടുള്ള ഈ ചിത്രവും സംസാരിക്കുന്നു. ഇതാണ് സാഹിത്യത്തിന്റെ സ്വഭാവം. ഇതു മനസ്സിലാക്കിയിട്ടില്ല 'വേരററ വീണ വൃക്ഷം' എന്ന കഥയെഴുതിയ ചന്ദ്രശേഖരൻ (മനോരാജ്യം). ഗൃഹനായകന്റെ അസ്ഥി ഇരിക്കുന്ന പറമ്പ് മക്കൾ വിററപ്പോൾ മരിച്ച ആ മനുഷ്യന്റെ ആത്മാവ് അസ്വസ്ഥമാകുന്നതു വർണ്ണിക്കുന്ന ഇക്കഥയിൽ വെറും പ്രസ്താവങ്ങളേയുള്ളൂ. പ്രസ്താവങ്ങൾക്ക് കലയുമായി ബന്ധമില്ല. അതിനാൽ ചന്ദ്രശേഖരന്റെ കഥ വായനക്കാരുടെ മനസ്സിലേക്കു കടക്കുന്നില്ല. അദ്ദേഹം



കണിയാപുരം

മഹാന്മാരായ എഴുത്തുകാരുടെ കൃതികൾ വായിച്ച് ടെക്നിക് മനസ്സിലാക്കിയാൽ ഒരുപക്ഷേ, ഭേദപ്പെട്ട കഥകൾ എഴുതിയേക്കാം.

## രജനീഷ് എത്ര യോഗ്യൻ!

രജനീഷിന്റെ പതനത്തെക്കുറിച്ച് സെഡ്. എം. മൂഴൂർ ദീപിക ആഴ്ചപ്പതിപ്പിൽ എഴുതിയതു് ഞാൻ കൗതുകത്തോടെ വായിച്ചു. ധർമ്മം അധഃപതിച്ചാൽ രാഷ്ട്രം അധഃപതിക്കുമെന്നു ചൂണ്ടിക്കാണിച്ച് അദ്ദേഹം രജനീഷിന്റെ തത്ത്വചിന്തയും അതിനോടു ചേർന്ന പ്രവർത്തനങ്ങളും അധാർമ്മികങ്ങളായിത്തീർന്നുവെന്നു സൂചിപ്പിക്കുന്നു. സെഡ്. എം. മൂഴൂരിനോട് എനിക്കു യോജിക്കാൻ ഒരു പ്രയാസവുമില്ല. എങ്കിലും രജനീഷ് പറഞ്ഞതെന്തെന്നു നമ്മളും മനസ്സിലാക്കേണ്ടിയിരിക്കുന്നു. സെക്സ് സൗന്ദര്യമാണെന്നു വാദിച്ച അദ്ദേഹം തത്ത്വചിന്താമണ്ഡലത്തിൽ ഒററപ്പെട്ട ആളല്ല. രജനീഷ് ചോദിക്കുന്നു: ''[പൂക്കൾ] വിടരുന്നതു് ലൈംഗികപ്രവർത്തനമാണ് എന്നതു് നിങ്ങൾ മനസ്സിലാക്കിയിട്ടുണ്ടോ? നൃത്തവും പാട്ടും പ്രഫുല്ലാവസ്ഥയും ലൈംഗികശക്തിയുടെ ആവിഷ്കാരങ്ങളാണ്. പെൺമയിലിനെ ഭ്രമിപ്പിക്കുവാൻ പീലിവിടർത്തുന്ന ആൺമയിലും പനിനീർച്ചെടിയുടെ അഗ്രത്തിൽ ഉയർന്നുചെന്നു വിടരുന്ന പൂവും കാമോത്സുകങ്ങളായ ഗാനങ്ങൾ പാടുകയും രചിക്കുകയും ചെയ്യുന്ന കവിയും അബോധമനസ്സിലുള്ള ജന്മവാസനാപരങ്ങളായ മൂല്യങ്ങൾക്കു സ്ഫുടീകരണം നൽകുന്നതേയുള്ളൂ.'' ഈ തത്ത്വചിന്തയിൽ വിശ്വസിച്ച രജനീഷ് പ്രായോഗികതലത്തിലും അതു കൊണ്ടുവന്നു. ആധ്യാത്മികത്വം പ്രസംഗിക്കുകയും അതുപോലെ ജീവിക്കുകയും ചെയ്യുന്ന സന്ന്യാസിമാരുണ്ട്. വിനോബഭാവേ ഒരുദാഹരണം. പകൽസമയത്തു ആധ്യാത്മികത ഘോരഘോരം പ്രസംഗിച്ചിട്ട് രാത്രിയിൽ അന്തേവാസിനിയായ സന്ന്യാസിനിയെ യോഗമുറകൾ പഠിപ്പിക്കാൻ വിളിക്കുന്ന സന്ന്യാസിമാരുമുണ്ട്; ധാരാളമുണ്ട്. അവരോടു താരതമ്യപ്പെടുത്തുമ്പോൾ രജനീഷ് എത്ര യോഗ്യൻ!

## പലരും പലതും

ശബരിമലയിൽ പോകാൻ മാലയിടുകയും എല്ലാവരുമൊത്തു് ഒരു ദിവസം കെട്ടുമായി യാത്രയാരംഭിക്കുകയും ചെയ്തിട്ട് കുളത്തൂപ്പുഴയിൽ ചെന്ന് ശാസ്താവിനെ തൊഴുതു തിരിച്ചുപോരുന്ന ചില ആളുകളുണ്ട്; കഥയെഴുതാൻ തുടങ്ങുകയും പ്രബന്ധമെഴുതി തൃപ്തിപ്പെടുകയും ചെയ്യുന്നവരെപ്പോലെ. അവരിലൊരാളാണു ചന്ദ്രിക വാരികയിൽ രോഷ്നി തോമസ്സിന്റെ സ്വപ്നങ്ങൾ എഴുതിയ സുബ്രു.

(2) ''മലയാളത്തിലെ ഏററവും ആധികാരികമായ 'ശബ്ദ താരാവലി' യിൽ ശ്രീകണ്ഠേശ്വരം നൽകുന്ന അർത്ഥവിവരണം നോക്കൂ'' എന്നു പി. ഗോവിന്ദപ്പിള്ള 'ട്രയൽ' വാരികയിൽ—ശബ്ദതാരാവലി പ്രാമാണികഗ്രന്ഥമല്ല. രണ്ടു തെററുകൾ കാണിക്കാം. ഒന്ന്: ശരച്ചന്ദ്രിക (ശ.താ. പുറം 1523. 1967-ലെ ആറാമത്തെ എഡിഷൻ) ശരത് + ചന്ദ്രിക = ശരച്ഛന്ദ്രിക എന്നേ വരൂ. (സകാര തവർഗ്ഗങ്ങൾക്കു ശകാര ചവർഗ്ഗങ്ങളോടു ചേരുമ്പോൾ ശകാര ചവർഗ്ഗങ്ങൾ ആദേശം) ''താരക ബ്രഹ്മ ശരച്ഛന്ദ്രചന്ദ്രികേ'' എന്നു ഗിരിജാകല്യാണത്തിൽ. രണ്ട്: ആരക്കാൽ = വണ്ടിച്ചക്രത്തിന്റെ ആണി; അച്ചുതണ്ട്, ഒരു പാഴ്‌വൃക്ഷം (പുറം 253. 1967 ലെ പ്രസാധനം) ആരക്കാൽ വണ്ടിച്ചക്രത്തിന്റെ ആണിയല്ല, അച്ചുതണ്ടുമല്ല. ചക്രത്തിന്റെ [വൃത്ത] പരിധിയിൽനിന്ന് അതിന്റെ നാഭിയിലേക്കു [ഹബ്ബിലേക്ക്] വന്നുചേരുന്ന കമ്പോ കമ്പിയോ ആണതു്. ''ആരക്കാലെന്നപോലെ തിരിയുന്നു മനുഷ്യഭാഗ്യം.'' എന്നു കവി. ആര–a spoke (Sanskrit-English Dictionary—Monier Williams, page 149)

(3) ''റീഗനും ഗോർബച്ചേവും ദൈവങ്ങളാകണമെന്നില്ല. പക്ഷേ, അതിലൊരാൾ ചെകുത്താനാകാതിരുന്നാൽ മതി. അതാണ് ജനീവയിലേക്കു നോക്കിയുള്ള നമ്മുടെ പ്രാർത്ഥന'' എന്നു കണിയാപുരം രാമചന്ദ്രൻ ജനയുഗം വാരികയിൽ. പ്രാർത്ഥന ഫലിച്ചില്ല. റീഗൻ വളരെ ക്ഷീണിച്ചിരിക്കുന്നുവെന്ന് ടെലിവിഷൻ സെററ് നമ്മെ ഗ്രഹിപ്പിച്ചു. എന്നാലെന്തു്? അദ്ദേഹം ഇവിടെനിന്നു പോകുന്നതിനുമുൻപ് എല്ലാം ഭസ്മീകരിക്കും. സമാധാനത്തെക്കുറിച്ചു വാതോരാതെ 'വാചകമടി'ക്കുന്നവരാണ് യുദ്ധക്കൊതിയന്മാർ.

(4) മുല്ലക്കാവിൽനിന്നുമൊളി–
കണ്ണാലെ നോക്കും
തുമ്പപ്പൂ ചിരികണ്ടിട്ടെൻ മനോ
വികാരങ്ങൾ
പഞ്ചാരപ്പായസമുണ്ണുന്ന
സുഖത്തോടെ
പഞ്ചേന്ദ്രിയങ്ങൾക്കുള്ളിലാനന്ദം
നിറയുമ്പോൾ

കെ. എൻ. കുടമാളൂർ പൗരധ്വനി വാരികയിലെഴുതിയ ചെറുതാലി എന്ന കവിത്വത്തിന്റെ ആരംഭമാണിതു്—എന്റെ വായനക്കാരിൽ പ്രമേഹമുള്ളവർ ഇതു മുഴുവനും വായിക്കരുതു്. മൂത്രത്തിലെയും രക്തത്തിലെയും പഞ്ചാര വളരെക്കൂടും. ഇതുതന്നെയാണു സാക്ഷാൽ ഡയബെററിക് കവിത.

ചങ്ങമ്പുഴയുടെ ''പഞ്ചഭൂതാത്മിയുക്തമെൻഗാത്രം'' എന്നു തുടങ്ങുന്ന കാവ്യം ദണ്ഡിയുടെ ഒരു ശ്ലോകത്തിന്റെ മോഷണമാണെന്ന് ഒരു പണ്ഡിതൻ എനിക്കെഴുതി അയച്ചിരുന്നു. അക്കാര്യം ഞാൻ വായനക്കാരെ അറിയിച്ചു. ഒരു വ്യത്യാസമുണ്ട്. ശ്ലോകം ദണ്ഡിയുടേതല്ല, ലക്ഷ്മീധരന്റേതാണ്. അതു് എഴുതട്ടെ:

പഞ്ചത്വം തനുരേതി ഭൂതനിവഹാഃ
സ്വാംശൈർ മിലന്തു ധ്രുവം
ധാതാരം പ്രണിപത്യ ഹന്തശിരസാ
തത്രാപിയാചേവരം
തദ്വാപീഷു പയസ്തദീയ മുകുരേ
ജ്യോതിസ്തദീയാങ്ഗന
വ്യോമ്നി വ്യോമ തദീയ വർത്മനി
ധരാ തത്താലവൃന്തേƒനിലഃ

താൻ മരിക്കുമ്പോൾ തന്റെ പഞ്ചഭൂതങ്ങൾ—പൃഥിവി, അപ്പ്, തേജസ്സ്, വായു, ആകാശം—ഇവ പ്രണയിനിയോടു ബന്ധപ്പെട്ട ഓരോന്നുമായി ചേരണമെന്നാണ് കവി ബ്രഹ്മാവിനോടു പ്രാർത്ഥിക്കുന്നതു്. അവളുടെ കുളത്തിൽ ജലാംശം; കണ്ണാടിയിൽ തേജസ്സ്; മുററത്തു് ആകാശം; മാർഗ്ഗത്തിൽ പൃഥിവി; വിശറിയിൽ വായു.



# എം. പി. നാരായണപിള്ള

# അവസാനത്തെ അഭയം

**കേ**രളത്തിലെ ജനങ്ങളുടെ ജീവിതനിലവാരം ഈയിടെ മുകളിലേക്കല്ല; താഴോട്ടാണ് പൊയ്ക്കൊണ്ടിരിക്കുന്നത്!

''അല്ല;'' എന്നു പറഞ്ഞ് നിങ്ങൾ തർക്കിക്കാൻ വന്നാൽ തെളിവുകൾ ഹാജരാക്കേണ്ടത് സ്വാഭാവികമായും എന്റെ ചുമതലയാണ്. അതിന് ഒരു ചെറിയ ബുദ്ധിമുട്ടുണ്ട്. ആവശ്യമായ കണക്കുകൾ (സ്റ്റാറ്റിസ്റ്റിക്സ് എന്നു പത്രഭാഷ) എഴുതിയുണ്ടാക്കുന്നതും വെട്ടിത്തിരുത്തുന്നതും സർക്കാരാണ്. സർക്കാരിന്റെ കാര്യങ്ങൾ അതിന്റെ മുറപോലെയല്ലേ നടക്കൂ. കഴിഞ്ഞയാഴ്ചയിലെ കണക്കുവേണമെങ്കിൽ അടുത്തവർഷംവരെ കാത്തിരിക്കണം.

എന്നാൽ സമ്പദ് വ്യവസ്ഥയുടെ തുടിപ്പുകൾ അളക്കാൻ മററു ചില കൈവേലകളുണ്ട്. അതിലൊന്നാണ് റിട്ടെയ്ൽ വില്പന. കടകളിൽ കച്ചവടം മന്ദിക്കുകയാണെങ്കിൽ ജനങ്ങളുടെ കൈയിൽ കാശില്ലെന്ന് ഊഹിക്കാം. അതുപോലെ ബ്ലേഡുകമ്പനികളിൽ നിക്ഷേപിക്കുന്നവർ കുറയുകയും കടം വാങ്ങാൻ വരുന്നവർ വർദ്ധിക്കുകയും ചെയ്യുമ്പോഴും രോഗം മേൽപ്പറഞ്ഞതുതന്നെ. ഇത്തരം ആയുർവ്വേദ വിധിപ്രകാരമുള്ള സ്റ്റാററിസ്റ്റിക്കൽ ടെക്നിക്സ് ഉപയോഗിച്ചു നോക്കിയാൽ മനസ്സിലാകും, കേരളം ഇന്ന് ഒരു റിസഷനിലേക്ക് നീങ്ങുകയാണെന്ന്. ജനങ്ങളുടെ ജീവിതനിലവാരം പയ്യെപ്പയ്യെ താഴോട്ടു പോവുകയാണെന്ന്.

ഇങ്ങനെ പോയാൽ എവിടംവരെ പോകും?

എവിടംവരെ വേണമെങ്കിലും പോകാം. രണ്ടു ദശാബ്ദകാലംകൊണ്ട് ബർമ്മ എവിടംവരെ പോന്നു.

കേരളത്തിൽ സംഭവിക്കുന്നത് ഒന്നുമാത്രമാണ്: ജനങ്ങളുടെ കൈയിൽ കാശില്ലാതാകുന്നു. അതിനെന്തു കാരണം?

ഒന്ന്: ഗൾഫ് പണത്തിന്റെ കോള പോയി. പണ്ടുണ്ടായിരുന്നതിൽ പാതി ആളുകളിന്ന് മരുഭൂമിയിൽ ജോലി ചെയ്യുന്നില്ല. ജോലി ചെയ്യുന്നവർക്കുതന്നെ പണ്ടത്തേതിന്റെ പാതി ശമ്പളം കിട്ടുന്നില്ല. ഇങ്ങോട്ടയയ്ക്കുന്ന ഡ്രാഫ്റ്റുകൾ പത്തിലൊന്നായെന്ന് ഏതു പോസ്റ്റുമാനും സമ്മതിക്കും. ചാവക്കാടുപോലുള്ള ഗൾഫ് പോക്കററുകളിൽ പണിതീരാത്ത പാറപ്പുറം വീടുകൾ പാതിവിലയ്ക്ക് കിട്ടാനുണ്ട്. ഇതൊക്കെ മറികടന്ന് അല്പം വല്ല ചിലവാനവും നാട്ടിലെത്തിയാൽ അത് ചെന്നു വീഴുന്നത് മുത്തൂററു പാപ്പച്ചനെപ്പോലുള്ള സാമൂഹ്യപ്രവർത്തകരുടെ കൈയിലാണ്. ആ കാശ് കേടുകൂടാതെ സൂക്ഷിക്കാനായ മുത്തൂററുകൾ കണ്ണായ സ്ഥലങ്ങളൊക്കെ സ്വന്തം പേരിൽ ആക്കാനായി വിനിയോഗിക്കുന്നു. അതായത് ഗൾഫ് മുശൈരയുടെ തിരശ്ശീലവീണിരിക്കുന്നു. അറബിയുടെ കൈയിലിന്ന് വിഷം വാങ്ങാൻ കാശില്ല. സൗദിഅറേബ്യയ്ക്കുപോലും ഇന്ത്യൻ മോഡൽ കമ്മി ബജററ്.

രണ്ട്: നാളികേരം, റബർ, തേയില, ഏലം തുടങ്ങിയ കാർഷികവിളകളായിരുന്നു എന്നും നമ്മുടെ കൈയിൽ കാശെത്തിച്ചിരുന്ന വേറൊരു ഇനം. റോയൽ ഫാമിലിയുടെ സഹായത്തോടെ നമ്മൾ നാളികേരത്തെ ഒരുവിധം ഒതുക്കി. ഇതിന്റെ പുറത്ത് കേരള ഗവണ്മെൻറിന്റെ പുതിയ കലാപരിപാടികളാണിപ്പോൾ. നാളികേരം വാങ്ങി, പൊളിച്ച്, വെയിലത്തിട്ടുണക്കി, കാക്കയാട്ടി, ചക്കിലാട്ടി, എണ്ണയെടുത്തു കുപ്പിയിലാക്കി പതിനഞ്ചു രൂപയ്ക്ക് വിററ് തെങ്ങുകൃഷിക്കാരെ രക്ഷിക്കുന്ന നാടകവേദി. ഇതിന് രാജീവ്ജി സഹായം ഒരു ചെറിയ തുക കടമായി തരുമെന്നു പറയുന്നു. താങ്ക്യൂ, സാർ. പക്ഷേ, ഈ നാണക്കേട് സഹിക്കുന്നതിലും ഭേദം ഇതേ തുക നാല് ബ്ലേഡ് കമ്പനികളിൽനിന്നായി കടം വാങ്ങുന്നതല്ലേ? ലാബെല്ല്യാ, മുത്തൂററ്, ദി ഓറിയൻറൽ, ട്രാവൻകൂർ തുടങ്ങി എത്ര പാർട്ടികളെ വേണമെങ്കിലും കിട്ടും. പാവപ്പെട്ട കൃഷിക്കാരെ രക്ഷിക്കാനായി. അവർ ചുരുങ്ങിയ പലിശയ്ക്ക് (അതായത് നാട്ടുനടപ്പായ നാല്പത്തെട്ടിന്റെ പാതി ഇരുപത്തിനാല്!) കാശ് തരും. മന്ത്രിമാരുടെയും ഉദ്യോഗസ്ഥന്മാരുടെയും ഡെൽഹി യാത്രകളുടെ കാശുമാത്രം മതി ആ പലിശയിൽ പാതി കാണാൻ.

മൂന്ന്: ഇനം അഴിമതിയാണ്. വീട്ടിൽകയററാൻ കൊള്ളില്ലാത്ത കാശായതുകൊണ്ട് നമ്മൾ അഴിമതിയിൽ നിന്നുണ്ടാകുന്ന പണം ഉടനെ ചെലവുചെയ്തുതീർക്കും. എൻ. ജി. ഒ. മാരാണെങ്കിൽ മദ്യപിച്ച് ആ പണം തീർക്കും. അഴിമതിയില്ലാത്ത ഐ. എ. എസ്സുകാരാണെങ്കിൽ കാശായി വാങ്ങാതെ നേരിട്ട് നിത്യ ചെലവിലേക്കുതന്നെ ക്രെഡിററ് ചെയ്യുന്നു. അവർ ചിലരുടെ സ്ഥിരം ദില്ലി യാത്രകൾ വിനോദയാത്രകളായി മാററുന്നു. രാഷ്ട്രീയക്കാരാണെങ്കിൽ ഭാവിയിലെ രാഷ്ട്രീയമായ ആവശ്യം മുന്നിൽക്കണ്ട് ടി തുകകൾ ഭദ്രമായി സൂക്ഷിച്ചുവയ്ക്കുന്നു. ആ പണം എടുക്കേണ്ടിവരുമ്പോഴേക്കും, ആവശ്യംതന്നെ ഇല്ലാതായിക്കഴിഞ്ഞിരിക്കും. ഏതായാലും ദേശീയവരുമാനത്തിലെ ഏററവും പ്രധാനപ്പെട്ട ഘടകങ്ങളിലൊന്നായി മാറിക്കൊണ്ടിരിക്കുന്ന ഈ സമ്പത്ത് കേരളത്തിൽ ഇന്ന് കുറഞ്ഞുവരികയാണ്. (അഴിമതി വർദ്ധിക്കുന്തോറും തുകകൾ കുറഞ്ഞുവരുന്നു. തുകകൾ കുറയുന്തോറും അഴിമതി വർദ്ധിക്കുന്നു.) സ്ഥലംമാററത്തിന്റെ റേററ് വിലക്കയററത്തിനൊത്ത് കൂടുന്നതിന് പകരം കുറയുകയാണ്. സ്കൂളുകളിലുണ്ടാകുന്ന അദ്ധ്യാപകരുടെ തസ്തികയുടെ എണ്ണം കുടുംബാസൂത്രണംകാരണം കുറഞ്ഞപ്പോൾ, നിയമനത്തിന്റെ റേററും സ്വാഭാവികമായി വർദ്ധിച്ച് ഒരുലക്ഷത്തിൽ കവിയണ്ടതായിരുന്നില്ലേ. പക്ഷേ, പല സ്കൂൾ മാനേജരന്മാരും പഠിച്ചപണി പതിനെട്ടും നോക്കിയിട്ടാണ്, ചിലപ്പോൾ ഓഫ്—സീസൺ ഡിസ്കൗണ്ടും കൂടികൊടുത്തിട്ടാണ്, 50,000 ഒപ്പിക്കുന്നത്. ബില്ല് പാസ്സായി കാശുകിട്ടാൻ ഒന്നും രണ്ടും വർഷമെടുത്താൽ ഏതു കൺട്രാക്ടറാണ് ബ്ലേഡുകമ്പനികളിൽനിന്ന് കടംവാങ്ങിയ തുക കൈക്കൂലിയായി കൊടുക്കാൻ തയ്യാറാവുക. തേങ്ങായ്ക്ക് വിലയില്ലെങ്കിൽ എവിടുന്നെടുത്തിട്ടാ വാദ്ധ്യാരു ജോലിക്കമ്പതിനായിരം ഉണ്ടാക്കുക. സ്ത്രീധനത്തിന്റെ നിരക്കുപോലും കുറയുകയാണ്. ഇതിനാണ് ''ടൈററ്മണി പോളിസി''യുടെ വിജയം എന്നു പറയുന്നത്.

ഇങ്ങനെ പണച്ചുരുക്കംനിമിത്തം കടകളിൽ കച്ചവടം കുറയുന്നു. പക്ഷേ, പട്ടഷാപ്പിലെ കച്ചവടം കൂടുന്നു. പണമില്ലാതെ ബുദ്ധിമുട്ടുമ്പോൾ ആ വിഷമം തീർക്കാനാണല്ലോ നമ്മൾ കൈയിലുള്ള കാശിൽ നിന്ന് ഒരു സ്മാളിന് വേണ്ട തുകയെടുക്കുക.

സംസ്ഥാനത്തെ ജനങ്ങളും അവരെ നയിക്കുന്നവരിലെ അഴിമതിക്കാരും ഒരുപോലെ നേരിടുന്ന പ്രശ്നമാണ് പണത്തിനുള്ള ഞെരുക്കം, അതു പരിഹരിക്കേണ്ടത് കക്ഷിഭേദമെന്യേ നമ്മുടെ ആവശ്യമാണ്. ഗൾഫിൽനിന്നുള്ള ഡ്രാഫ്റ്റുകൾ പണ്ടത്തെപ്പോലെ വരുമെന്ന മോഹം കളയുക. അതിനു വച്ചിരിക്കുന്ന വെള്ളമങ്ങ് വാങ്ങിയേരെ. അഴിമതിയായ അഴിമതിയൊക്കെ സെൻട്രൽ സെക്രട്ടറിയേററിലേക്ക് മാററുക എന്നതാണല്ലൊ കേന്ദ്രത്തിന്റെ നയം. എണ്ണ ഇറക്കുമതി ചെയ്യാൻ നമ്മളെ സമ്മതിക്കുമോ? വിമാനങ്ങൾ ആരുവാങ്ങും? ഡിഫൻസ് പർച്ചേസസ്? നമ്മുടെ നാട്ടിലാണെങ്കിൽ, ബജററിനകത്ത് ശമ്പളം കൊടുത്തുകഴിഞ്ഞാൽ പിന്നെ ഉപജീവനത്തിനുള്ള അഴിമതിക്ക് വേണ്ട കാശുപോലും ബാക്കിയുണ്ടാകില്ല.

പിന്നെ നമ്മുടെ ഏകരക്ഷ കാർഷിക വിളകളാണ്. നമ്മുടെ അവസാനത്തെ അഭയം. നമ്മുടെ മണ്ണാണ്. അവിടെ കിളയ്ക്കാൻ നമ്മൾ മററാരെയും അനുവദിക്കരുത്.